# THE NATURE OF THE SYRIAN CHURCH.

BY

The Rev. Edavalikal Philipos Chorepiscopus,

*Catanar of the Big Church at Cottayam.*

Edited in England

BY

THE REV. G. B. HOWARD, B. A

*Translated and Published*

By

THE REV. EDAVALIKAL GEEVARGESE CATANAR.

---

യാക്കോബായ

# സുറിയാനിസഭയുടെ സ്വരൂപം

---

കോട്ടയത്തു വലിയപള്ളിയിൽ, റെവറന്തു, എടവഴിക്കൽ

പീലിപ്പോസ കോർ എപ്പിസ്കോപ്പാ

അവർകളാൽ ഉണ്ടാക്കപ്പെട്ടു,

റെവറന്തു ജി- ബി- ഹൌവാർഡു സായ്പവർകളാൽ

ഇങ്ഗ്ലാണ്ടിൽ പ്രസിദ്ധപ്പെടുത്തിയ ഇങ്ഗ്ലീഷു പുസ്തകത്തിൽ

നിന്നും തർജ്ജമചെയ്തു

റെവറന്തു എടവഴിക്കൽ ഗീവറുഗീസു കത്തനാരാൽ

അച്ചടിപ്പിക്കപ്പെട്ടതു.

---

CCOHIN.

Printed at the St. Thomas Press.

1879.

# അവതാരിക

"സുറിയാനിസഭയുടെസ്വരൂപം" എന്ന നാമധെയത്തിൽ ആ പൂൎവ്വീക സഭാശാഖയുടെ വിശ്വാസരീതികളും കൎമ്മമൎയ്യാദകളും തല്ക്കാല ചരിത്രവും വെദസാക്ഷികളൊടുകൂടെ സംക്ഷെപമായി അടങ്ങിയിരിക്കുന്ന ൟ ചെറിയപുസ്തകം ബഹുജനങ്ങളുടെ അറിവിനും പഠിപ്പിനുംവെണ്ടി ഇപ്പൊൾ പ്രസിദ്ധം ചെയ്യുന്നു. ൟ പുസ്തകം എന്റെ സഹൊദരനും മലങ്കരസുറിയാനിക്കാരുടെഇടയിൽ കീൎത്തിപെട്ട മല്പാന്മാരിൽ ഒരുവനെന്നു എവരും സമ്മതിച്ചിരിക്കുന്നവരുമായ പീലിപ്പൊസ കൊർ എപ്പിസ്കൊപ്പാ അവൎകളാൽ ഇംഗ്ലീഷഭാഷയിൽചമച്ചു ബ്രിത്തീഷ സാമ്രാജ്യത്തിന്റെ തലസ്ഥാനമായ ലണ്ടൻ പട്ടണത്തിൽ കന്യകമറിയമ്മയുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള ഒരുപ്രൊത്തെസ്താന്തുപള്ളിയുടെ വിഗാരിയായ റെവറന്തു ജി-ബി-ഹൊവാൎഡ- ബി- എ- സായ്പു അവൎകളാൽ ൧൮൬൯-ാമാണ്ടു അച്ചടിപ്പിച്ച ഇംഗ്ലീഷപുസ്തകത്തിന്റെ തൎജ്ജമയാകുന്നു.

ഇംഗ്ലീഷഭാഷയിൽ ൟ പുസ്തകം ഇംഗ്ലാന്തിൽ അച്ചടിച്ചതുകൊണ്ടു സുറിയാനിസഭയുടെ പെർമാത്രം കെട്ടറിവുള്ള അനെകായിരം വെള്ളക്കാർ ആ പൂൎവ്വീകസഭയുടെ വിശ്വാസക്രമങ്ങളും നടപടികളും വെടിപ്പായി അഭ്യസിച്ചു നാവെൽ പാഠമാക്കിയിരിക്കുന്നു. എങ്കിലും നിബന്ധയിതാവിന്റെ ൟ വെലയും അദ്ധ്വാനവുംകൊണ്ടു ഇംഗ്ലീഷ ഭാഷസംസാരികളായ ഇംഗ്ലാന്തുകാൎക്കല്ലാതെ തന്റെസ്വജാതിക്കു യാതൊരു ഗുണികരങ്ങളും സാഫല്യമായിട്ടില്ലല്ലൊ. ൟനാട്ടിലെ സുറിയാനിക്കാരിൽ ഏറിയപക്ഷം നിഷ്പക്ഷമായി വിചാരിച്ചുനൊക്കുമ്പൊൾ സുറിയാനിസ്ത്രീകൾ പ്രസവിച്ചതുകൊണ്ടു സുറിയാനിക്കാർ എന്ന നാമംധരിച്ചിട്ടുള്ളതല്ലാതെ സുറിയാനിവെദത്തിന്റെ ഉപദെശങ്ങളും പള്ളിച്ചട്ടങ്ങളും വിശ്വാസരീതികളും മതിയാകുംവണ്ണം അറിവുള്ളവർ അത്യല്പമുള്ളസംഗതി സ്പഷ്ടമെ ഏവൎക്കും അറിവുള്ളതാകയാൽ ആ കുറവു നികത്തുന്നതിനു ഇതു ഒരുകാരണഭൂതൻ ആയിത്തീരണമെന്നാഗ്രഹിച്ചു മെല്പറഞ്ഞ ഇംഗ്ലീഷുപുസ്തകം

" കൊട്ടയത്തു വലിയപള്ളിയിൽ റവറന്റു എടവഴിക്കൽ പീലിപ്പോസു കൊർ എപ്പിസ്കൊപ്പാ അവർകൾക്ക.

" സർ—മലയാള സുറിയാനിക്കാരെക്കുറിച്ചു നിങ്ങൾ ചമച്ചിട്ടുള്ളതും റവറന്റു ജി- ബി- ഹൊവാർഡ സായ്പിനാൽ അച്ചടിപ്പിച്ചിട്ടുള്ളതുമായ നിങ്ങളുടെ പുസ്തകവും " കൊലൊനിയാൽ ചർച്ചക്രാനിക്കൾസ " (Colonial Church Chronicles) എന്ന പത്രങ്ങളിൽ മെപ്പടി സായ്പമുഖാന്തരം പ്രസിദ്ധംചെയ്തിട്ടുള്ള നിങ്ങളുടെ എഴുത്തുകുത്തുകളും ഞാൻ വായിച്ചുകണ്ടു. ആ ചെറിയപുസ്തകം മൂലം നിങ്ങളുടെ സഭയെക്കുറിച്ചു പരദെശികൾക്ക അറിവില്ലാത്ത അനെകവൃത്താന്തങ്ങൾ വെളിപ്പെട്ടിരിക്കുന്നതിനാൽ സുറിയാനി സഭയെപ്പറ്റി അന്യരാജ്യക്കാർ എഴുതിയിട്ടുള്ള പുസ്തകങ്ങളെക്കാൾ ഇതു മികച്ചതെന്നു കാണുകയാൽ ഇവിടങ്ങളിൽ ഉള്ള അനെക വൈദികന്മാർ അതിനെ വളരെ വിലമതിക്കുകയും കീൎത്തിക്കയും ചെയ്യുന്നു. സുറിയാനിസഭയുടെ ശൈശവം മുതലുള്ള ചരിത്രം നിങ്ങളാൽ ഉണ്ടാക്കപ്പെട്ടു ഇംഗ്ലിഷിൽ അച്ചടിച്ചു കാണ്മാൻകൂടെ ഞാൻ ആഗ്രഹിക്കുന്നു. വെദസംബന്ധമായ കാൎയ്യത്തിൽ തങ്ങൾ സഹിച്ചുവരുന്ന ബുദ്ധിമുട്ടു വിവരം അറിഞ്ഞു ഞാൻ അത്യന്തം പരിതപിക്കുന്നു. മലയാളത്തുള്ള നിങ്ങളുടെ സഭക്കു കാലതാമസമെന്ന്യ സകല സമാധാനവും അന്ന്യൊന്ന്യതയും നല്കുമാറാകെണമെന്നു ഞാൻ ദൈവത്തൊടു പ്രാൎത്ഥിക്കുന്നു.

" എന്റെ കൎത്താവിൽ നിങ്ങളുടെ സഹൊദരൻ റസ്സൊഗ്രിക്ക കമ്മട്ടിയുടെ സിക്രട്ടെരിയും ന്യുയൊൎക്ക പട്ടണത്തിലുള്ള ശുദ്ധ യൊഹന്നാന്റെ പള്ളിയുടെ പട്ടക്കാരനുമായ ചാർലസ - ആർ - ഹെയിൽ,, - (ഒപ്പു)

---

11 " തിരുവനന്തപുരത്തു ഹജ്ജൂർകച്ചെരിയിൽനിന്നും
൧൦൬൦-ാമാണ്ടു നവംബർ മാസം ൨-ാംനു-

"കൊട്ടയത്തു റവറന്റു ഇ - കൊറിപീലിപ്പൊസ കത്തനാൎക്കുവരുന്നതു. "സർ - മലയാള സുറിയാനിക്കാരെ പററി തങ്ങൾ ചമച്ചിട്ടുള്ള പുസ്തകത്തിൽ ഒന്നും അതൊടൊന്നിച്ചു അയച്ച എഴുത്തും കിട്ടി തങ്ങളുടെ പുസ്തകം ശ്രദ്ധാന്തിയൊടെ ഞാൻ വായിച്ചതിൽ തുലൊം ഇമ്പമുള്ളതെന്നു കണ്ടിരിക്കുന്നു - തങ്ങൾ ദയവുചെയ്തു ഇനിക്കായി അയച്ച പുസ്തകത്തിന്നായി ര

ങ്ങൾക്കു എന്റെ വന്ദനം പറയുന്നു.

എന്നു ദിവാൻ - ടി - മാധവരായർ ,, (ഒപ്പു)

---

III ,,സൎക്കാർസംബന്ധമായ ആധാരപ്രമാണങ്ങളിൽ നിന്നും വിശ്വാസയോഗ്യമായ ലക്ഷ്യങ്ങളിൽനിന്നുംകൂടി എടുക്കപ്പെട്ടഅന്ത്യോഖ്യാ പാത്രിയൎക്കീസിന്റെ സംഗതിവിവരം,, എന്നുള്ള നാമത്തിൽ ൧൮൭൭-ാമാണ്ടു ,,വാട്ടെർലൊ ആണ്ട് സൻസ എന്നവരാൽ ലണ്ടനിൽ അച്ചടിച്ചിട്ടുള്ള ഒരുഇംഗ്ലീഷപുസ്തകത്തിൽ ഠരം പുസ്തകത്തെപ്പറ്റി താഴെപറയും പ്രകാരം പ്രസ്ഥാപിച്ചിരിക്കുന്നു.

,,കൊട്ടയത്തു സുറിയാനി പള്ളിയിലെ കത്തനാരായ പീലിപ്പോസ കൊർഎപ്പിസ്കോപ്പായാൽ ഇംഗ്ലീഷിൽ ചമെക്കപ്പെട്ടുറവറന്തു ജീ-ബി- ഹൊവാർഡിനാൽ അച്ച ടിപ്പിച്ചിട്ടുള്ളു ചെറിയ പുസ്തകം ഏവനും വായിച്ചറിയെണ്ടിയ ഒരു പ്രബന്ധമാകുന്നു. ,,

ഇതുപൊലെ സുറിയാനി സമൂഹത്തിനു പൊതുവെ ഉപയൊഗമായും അവൎക്കു വെണ്ട അറിവു വൎദ്ധിപ്പിപ്പാൻ തക്കതായും വെറെയും പുസ്തകങ്ങൾ കയ്യെഴുത്തായുള്ളതു അച്ചടിപ്പിക്കണമെന്നു പ്രസിദ്ധകൻ ആഗ്രഹിക്കുന്നു ഠരം പുസ്തകത്തുമെൽ ബഹുക്കൾക്കുണ്ടാകുന്ന കാംക്ഷാധിക്യംകണ്ടതിനു മെൽഅവ ഓരൊന്നൊ രൊന്നായി പ്രസിദ്ധം ചെയ്യണമെന്നു നിശ്ചയിച്ചിരിക്കുന്നു.

എന്നു പ്രസിദ്ധകൻ



# സുറിയാനിസഭയുടെ

## സ്വരൂപം.

൧. ചോദ്യം— സുറിയാനിക്കാർ ദൈവത്തിൽ ഏതുപ്രകാരം വിശ്വസിക്കുന്നു?

ഉത്തരം— സത്യമുള്ള ഏകദൈവമാകുന്ന 1 പിതാവും പുത്രനും പരിശുദ്ധാത്മാവുമായ 2 വിശുദ്ധത്രിത്വ 3 മെന്നു വിശ്വസിക്കുന്നു.

1. ൧ തിമൊത്തി ൨ അ: ൫ വ: മർക്കൊസ ൧൨ അ: ൨൯, ൩൨ വ:
2 മത്തായി ൨൮ അ: ൧൯ വ:
3 ൧ മൂശ ൧ അ: ൨൬ വ: ൧൧ അ: ൭ വ:

൨. ചൊ— പിതാവിൽ അവർ ഏതുപ്രകാരം വിശ്വസിക്കുന്നു?

ഉ— അവൻ സർവ്വശക്തനായി ആകാശത്തെയും ഭൂമിയെയും കാണപ്പെടാവുന്നതും കാണപ്പെടാത്തതുമായ സകലത്തെയും സൃഷ്ടിക്കുന്നവനാകുന്നു എന്നു വിശ്വസിക്കുന്നു.

റൊമ്മാ ൧൧ അ: ൩൬ വ: ൧ കൊറന്തി ൮ അ: ൬ വ: എപ്പെസ്സിയ ൩ അ: ൯ വ:

൩. ചൊ— പുത്രനിൽ അവർ ഏതുപ്രകാരം വിശ്വസിക്കുന്നു?

ഉ— അവൻ ലോകങ്ങൾ ഒക്കയുടെയും മുന്നൽ 1 പിതാവിൽനിന്നു ജനിക്കപ്പെട്ട 2 ഏകപുത്രനും, സത്യദൈവവും, 3 പിതാവിനൊടു സമനും ആകുന്നു എന്നും, മനുഷ്യജാതിയുടെ രക്ഷയ്ക്കുവെണ്ടി തന്റെ സ്വന്ത ഇഷ്ടത്താലെ 4 സ്വർഗ്ഗത്തിൽനിന്നു ഇറങ്ങി പരിശുദ്ധാത്മാവിൽ 5 നിന്നും ദൈവമാതാവായ കന്യകമറിയത്തിൽനിന്നും ജഡം എടുത്ത മനുഷ്യനായി, കഷ്ടതപെട്ടു, കുരിശിൽ തൂക്കപ്പെട്ടു 6 മരിച്ചു 7 അടക്കപ്പെട്ടു 8 മൂന്നാംദിവസം ഉയത്തെഴുനീറ്റു 9 ആകാശത്തിലെക്ക കരെറി, പിതാവിന്റെ വലത്തുഭാഗത്തു ഇരുന്നു 10 എന്നും, മരിച്ചവരെയും ജീവനൊടിരിക്കുന്നവരെയും ന്യായം വിധിപ്പാൻ വലിയ മഹത്വത്തൊടെ താൻ ഇനിയും വരുന്നു 11 എന്നും വിശ്വസിക്കുന്നു.

1. റൊമ്മാ ഫന്നു അ: വ൫ വ:
ഫ കൊറന്തി വ അ: ൯ വ:
എപ്പെസ്സി ന അ: ൻ വ:
വ തീമൊത്തി ഫ അ: ൻ വ:
തീത്തൂസ ഫ അ: വ വ:
ഫ പത്രോസ ഫ അ: വ൦ വ:
2. യോഹ: ഫ അ: ഫര, ഫവ്യ വ:
3. റോമ്മാ ൻ അ: ൫ വ:
നടപ്പു വ൦ അ: വവ്യ വ:
എബ്രായ ഫ അ: വ്യ വ:
ഫ യോഹ: ൫ അ: വ൦ വ:
4. യോഹ: ഫ൦ അ: ഫവ്യ വ:
ഗലാത്തി ഫ അ: ര വ:
5 മത്തായി ഫ അ: ഫ൦ വ:
ലൂക്കോസ ഫ അ: ന൫, രമ വ:
6. മത്തായി വ൯ അ: ന൫ വ:
നടപ്പു ര അ: വമ വ:
7. റൊമ്മാ ൫ അ: വ്യ വ:
ടി ന്നു അ: ഫറ വ:
ടി ഫര അ: ഫ൫ വ:
ഫ കൊറന്തി ഫ൫ അ: ന വ:
8. ഫ കൊറന്തി ഫ൫ അ: ര വ:
9. മത്തായി വവ്യ അ: ന്നു വ:
റൊമ്മാ ഫ അ: ര വ:
ഫ കൊറന്തി ഫ൫ അ: ര, വ൦ വ:
10 മർക്കൊസ ഫന്നു അ: ഫൻ വ:
സങ്കീർത്തനം ഫഫ൦: ഫ വ:
നടപ്പു ൯ അ: ൫൫ വ:
11. മത്തായി വ൫ അ: രഫ വ:
റൊമ്മാ ഫര അ: ഫ൦ വ:
വ കൊറന്തി ൫ അ: ഫ൦ വ:
ഫ പത്രോസ ര അ: ൫ വ:
വെളിപാടു വ൦ അ: ഫവ വ:

ൾ. ചൊ- മിശിഹായുടെ ദൈവസ്വഭാവവും മനുഷ്യസ്വഭാവവും തമ്മിലുള്ള യോജിപ്പെക്കുറിച്ചു ഏതുപ്രകാരം വിചാരിച്ചു വരുന്നു?

ഉ- എണ്ണയും വെള്ളവും പോലെ അല്ല, വീഞ്ഞും വെള്ളവും പോലെ തന്നെ യോജിച്ചു ഒന്നായിരിക്കുന്നു എന്നും, അവൻ ഗർഭം ധരിക്കപ്പെട്ടപ്പൊഴും ജനിച്ചപ്പൊഴും കഷ്ടമനുഭവിച്ചപ്പൊഴും ഉയിർത്തെഴുനെറ്റപ്പൊഴും ഇനി അവസാന നാളിൽ വരുമ്പൊഴും പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും ആകുന്നു എന്നും അവൻ ദൈവ സ്വഭാവത്താൽ മനുഷ്യസ്വഭാവത്തെയൊ മനുഷ്യസ്വഭാവത്താൽ ദൈവസ്വഭാവത്തെയൊ ഇല്ലാതാക്കിയിട്ടില്ലെന്നും വിചാരിച്ചു വരുന്നു.

മത്തായി ഫ അ: വമ വ:
യോഹ: ഫ അ: ഫര വ:
ടി വ്യ അ: ൫വ്യ വ:
കൊലൊസ്യ വ അ: ൻ വ:
ഫ കൊറന്തി ഫ൫ അ: ര൯ വ:
ഫ യോഹ: ൫ അ: വ൦ വ:

൯. ചൊ- പരിശുദ്ധാത്മാവിലുള്ള വിശ്വാസം ഏതുപ്രകാരമാകുന്നു?

ഉ- അവൻ പിതാവിൽനിന്നു പുറപ്പെടുന്നവനും പിതാവിനൊടും പുത്രനൊടും സമനും ആകുന്നു എന്നു വിശ്വസിക്കുന്നു.

യോഹ: ഫ അ: നവ വ:
ടി ഫര അ: ഫന്നു, വന്നു വ:
ടി ഫ൫ അ: വന്നു വ:
മത്തായി ന അ: ഫന്നു വ:
മർക്കൊസ ഫ അ ഫ൦ വ:

ന്ന. ചൊ- സുറിയാനിക്കാർക്കു വിശ്വാസപ്രമാണം എത്ര വിധമുണ്ടു?

൭- നിഖ്യാവിശ്വാസപ്രമാണമെന്നു പെരുള്ള ഒരു വിശ്വാസപ്രമാണം മാത്രമെയുള്ളു. അതു താഴെ ചെൎത്തിരിക്കുന്ന പ്രകാരം അത്രെ.

## വിശ്വാസപ്രമാണം.

ഒന്നാംഭാഗം—സകലത്തിനും ഉടയവനായിരിക്കുന്ന സത്യമുള്ള ഏകപിതാവായ ദൈവത്തിൽ താൻ ആകാശവും ഭൂമിയും കാണപ്പെടുന്നവയും കാണപ്പെടുന്നില്ലാത്തവയുമായ സകലത്തെയും സൃഷ്ടിച്ചവനെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

ഈശൊമ്ശിഹാ ആയ ഏകകൎത്താവിൽ താൻ ദൈവത്തിന്റെ തനയൻ പുത്രനെന്നും ലോകങ്ങൾ ഒക്കയുടെയും മുമ്പിൽ പിതാവിൽനിന്നു പിറക്കപ്പെട്ടവനെന്നും വെളിവിൽനിന്നുള്ള വെളിവെന്നും പട്ടാങ്ങപ്പെട്ട തമ്പുരാനിൽനിന്നുള്ള പട്ടാങ്ങപ്പെട്ട തമ്പുരാനെന്നും പിറക്കപ്പെട്ടവനെന്നും സൃഷ്ടിപ്പായവനല്ലാ എന്നും തന്റെ തൃക്കൈയ്യാലെ ഒക്കയും ഉണ്ടായി എന്നും തന്റെ പിതാവിനു കാതൽതത്വത്തിൽ സമമുള്ളവനെന്നും മനുഷ്യമക്കളായ നമ്മെക്കുറിച്ചും നമ്മുടെ രക്ഷയെക്കുറിച്ചും താൻ തിരുമനസ്സായപ്രകാരം ആകാശത്തിൽനിന്നിറങ്ങി റൂഹാദക്കുദിശായിൽനിന്നും തമ്പുരാനെപ്പെററ കന്ന്യാസ്ത്രീമറിയത്തിൽനിന്നും ശരീരം എടുക്കപ്പെട്ടു മനുഷ്യൻ പുത്രൻ താനായി എന്നും പന്തിയോസ പീലാത്തോസിന്റെ ദിവസങ്ങളിൽ നമുക്കവെണ്ടി താൻ കുരിശിൽ തൂങ്ങപ്പെട്ടു കഷ്ടത അനുഭവിച്ചു മരിച്ചു എന്നും അടക്കപ്പെട്ടു എന്നും മൂന്നാം ദിവസം ഉയൎത്തു ആകാശത്തിനു താൻ കരെറി തന്റെ പിതാവിന്റെ വലത്തുഭാഗത്തു താൻ ഇരുന്നു എന്നും തന്റെ രാജിതത്തിനു അവസാനമില്ലാത്ത താൻ ജീവിച്ചിരിക്കുന്നവരെയും മരിച്ചവരെയും ന്യായം വിധിപ്പാൻ വലിയ സ്തുതിയാലെ വീണ്ടും വരുന്നു എന്നും ഞങ്ങൾ വിശ്വസിക്കുന്നു.

രണ്ടാംഭാഗം—ജീവസ്സുള്ളവനും ശുദ്ധമുള്ളവനുമായ ഏകറൂഹായിൽ താൻ എല്ലാററിനും ജീവൻ കൊടുക്കുന്നവനായ കൎത്താവാകുന്നുയെന്നും, പിതാവിൽനിന്നു പുറപ്പെട്ടു പിതാവിനൊടും പുത്രനൊടുംകൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നവനെന്നും, നിബിയന്മാരിലും ശ്ലീഹന്മാരിലും പറഞ്ഞു എന്നവനെന്നും, ഞങ്ങൾ വിശ്വസിക്കുന്നു.

മൂന്നാംഭാഗം-കാതൊലിയ്ക്കായ്ക്കൂട്ടത്തിലും ശ്ലീഹായ്ക്കൂട്ടത്തിലുമായ

ശുദ്ധമുള്ള ഒരു പള്ളിയിലും ഞങ്ങൾ വിശ്വസിക്കുന്നു. ദോഷ പൊറുതിക്കു മാമ്മൂദീസാ ഒന്നാകുന്നു എന്നു ഞങ്ങൾ കൊണ്ടാടി മരിച്ചവരുടെ ഉയിൎപ്പിനും ആലൊകത്തിൽ പുത്തൻജീവസ്സുകൾക്കും ഞങ്ങൾ നൊക്കിപ്പാൎക്കുന്നു. ആമ്മീൻ ബാറെക്മാർ സ്സൂറമിൻ കാലൊസ്സു കുറിയെലായിസ്സൊൻ.

൭. ചൊ– ശുദ്ധമുള്ള ഏകകാസൊലിക്കാ പള്ളിയിലും ഞങ്ങൾ വിശ്വസിക്കുന്നു എന്നു ൟ വിശ്വാസപ്രമാണത്തിൽ പറഞ്ഞിട്ടുള്ളതെന്താകുന്നു?

ഉ– സഭ മുഴുവനും സത്യത്തിലും ഏകവിശ്വാസത്തിലും നടന്നുവരുമ്പൊൾ ചില മനുഷ്യർ വിശുദ്ധമമ്മവാദത്തിൽ പകച്ചു തെറ്റുപദെശങ്ങൾ പഠിപ്പിക്കയും വെദപുസ്തകത്തിൽ പറഞ്ഞിട്ടുള്ള യുക്തികളെ അവരുടെ വിപരീത അഭിപ്രായങ്ങളെ സാധിപ്പാൻ ദുൎയ്യുക്തികളായി പറഞ്ഞു നടത്തുകയും ചെയ്യുതിനാൽ സഭ അഴിഞ്ഞുപൊകാതിരിപ്പാൻവെണ്ടി ബാവാന്മാർ യൊഗംകൂടി സകല വെദപുസ്തകങ്ങളെയും അതിൽ മറഞ്ഞിരിക്കുന്ന രഹസ്യങ്ങളെയും ശ്ലീഹന്മാരുടെ വാക്കുപദെശങ്ങളെയും 1 ശൊധനചെയ്തു ശുദ്ധമുള്ള മമ്മവാദത്തിൽ ഉള്ള സത്യവിശ്വാസത്തെയും 2 മറ്റു നിയമങ്ങളെയും ചട്ടപ്പെടുത്തുകയും എടത്തൂടുകളെ വെരൊടെ പറിച്ചുകളകയും ചെയ്തു മൂന്നു ശുദ്ധമുള്ള സൂന്നാദൊസുകളെ അത്രെ ശുദ്ധമുള്ള ഏകകാസൊലിക്കാ പള്ളി എന്നു വിശ്വസിച്ചു വരുന്നതു.

1. ൨-തിമൊത്തി ൨-അ: ൨ വ. ൨-തെസ്സലൊനി ൨-അ: ൧൫ വ. ൧-കൊറന്തി ൧൧-അ: ൩൪-വ. 2. നടപ്പ ൧൬-അ: ൨൧-വ. ടി ൮-അ: ൧൭-വ. എബ്രായ ൱-അ: ൧൨-വ. നടപ്പ ൧൫-അ: ൧൧-വ. ടി ൧൩-അ: ൧-വ. പിലെമൊൻ ൪-അ: ൯-വ.

൮. ചൊ– വെദവിപരീതങ്ങളും എടത്തൂടുകളും പഠിപ്പിച്ചവരുടെയും സത്യവിശ്വാസത്തെ യഥാസ്ഥാനപ്പെടുത്തിയ മൂന്നു സൂന്നാദൊസുകളുടെയും വിവരം ചുരുക്കത്തിൽ കെൾക്കട്ടെ?

ഉ– ൧–ാമത. മിശിഹാ സ്രഷ്ടാവല്ല, സൃഷ്ടി ആകുന്നു എന്നും, തന്റെ ദെഹം മായയായി ഉപായയനയുള്ള ഒരു ശരീരം അല്ലാതെ സത്യശരീരം അല്ലായിരുന്നു എന്നും മറ്റും തന്റെ മനുഷ്യസ്വഭാവത്തെക്കുറിച്ചു ആലക്കസന്ത്രിയായുടെ കൂട്ടക്കാരനായ അറിയൊസ തെറ്റായി ഉപദെശിച്ചതിനാൽ വലിയ കുസ്തന്തീനൊസ രാജാവിന്റെ കല്പനയും ഖരനത്താലെയും

നിഖ്യാ എന്ന സ്ഥലത്ത ൩൧൮. ബാവാന്മാർ ൩൨൫-ാമാണ്ടു ഒരു മഹാ സുന്നഹദൊസുകൂടി എല്ലാ പുസ്തകങ്ങളെയും ശൊധന ചെയ്തു മെൽചെൎത്തിട്ടുള്ള വിശ്വാസപ്രമാണത്തിന്റെ ഒന്നാം ഭാഗം എഴുതിയുണ്ടാക്കിയതുകൂടാതെ, പല 1 ഏവൻഗെലിയൊൻ ഉണ്ടായിരുന്നതിൽ നാലു സാക്ഷികളായി നാലു ഏവൻഗെലിയൊനെ സ്ഥിരപ്പെടുത്തുകയും, പഴയ നിയമത്തിലും പുതിയ നിയമത്തിലും ഇന്നയിന്ന പുസ്തകങ്ങൾ കൊള്ളാമെന്നു ആലൊചിച്ചു കൈക്കൊൾകയും, നൊമ്പുകളും പെരുന്നാളുകളും ചില പള്ളിക്രമങ്ങളും കാനൊനാകളും ഉറപ്പിക്കയും, അന്ത്യൊഖ്യാ, റൊമ്മാ, കുസ്തന്തിനൊസപൊലിസ, ആലക്കസന്ത്രിയാ, എന്നീ നാലുസ്ഥലങ്ങളിൽ നാലുപാത്രിയക്കീസന്മാരെ കല്പിച്ചാക്കുകയുംചെയ്തു. ഇങ്ങനെ ഭൂമി നാലുഭാഗങ്ങളായി വിഭജിച്ചു ഓരൊപങ്കിൽ ഓരൊ പാത്രിയക്കീസന്മാരെ പൂൎണ്ണ അധികാരത്തൊടും കൎത്തൃത്വത്തൊടും ഏൎപ്പെടുത്തി ഏകവിശ്വാസത്തിലും ക്രമത്തിലും ജനത്തെ നടത്തിയശെഷം അറിയൊസിനെ അവർ ശപിച്ചു മഹറൊൻ [2] ചൊല്ലി.

1. റൊമ്മാ ൨-അ: ൧൬-വ:   ൧-കൊറിന്തി ൧൫-അ: ൧-വ:
   ടി ൧൬-അ: ൨൫-വ.   ഗലാത്തി ൧-അ: ൧൧-വ.
   ൨-തിമൊത്തി ൨-അ: ൮-വ.   ൧-തെസ്സലൊനി ൧-അ: ൫-വ.
2. ൧-തിമൊത്തി ൧-അ: ൨൦-വ.   ൨-യൊഹ ൧-അ: ൧൦-വ.
   ൧കൊറിന്തി ൫-അ: ൫-വ.   ൨-തെസ്സലൊനി ൩-അ: ൧൪-വ.

വിശെഷിച്ചും, മാർ അപ്രെമിന്റെ ചരിത്ര പുസ്തകത്തിൽ കാണുന്നതിൻവണ്ണം നിസിബിന്റെ മെല്പട്ടക്കാരനായിരുന്ന മാർ യാക്കൊബിനൊടുകൂടെ മാർ അപ്രെമും ൧-ാം സുന്നഹദൊസിലെക്ക പൊയിട്ടുണ്ടായിരുന്നതിനാൽ അവിടെവച്ചു നിശ്ചയിച്ചു സ്ഥിരപ്പെടുത്തിയ സകലവും മാർ അപ്രെമിന്റെ കയ്യെഴുത്തായിരുന്നു.

൨-ാമത—പരിശുദ്ധാത്മാവു സൃഷ്ടിക്കുന്നവനല്ലാ, സൃഷ്ടി ആണെന്നും, മനുഷ്യാവതാരത്തിങ്കൽ പുത്രന്റെ വരുതി കെൾക്കെണ്ടിയവനായി പിതാവിൽനിന്നല്ലാ പുത്രനിൽനിന്നു പുറപ്പെടുന്നവനും അന്യനും ആകുന്നു എന്നും റൂഹാദക്കുദിശായെക്കുറിച്ചു കുസ്തന്തിനൊസപ്പൊലീസിലെ പാത്രിയക്കായായിരുന്ന മക്കെദൊനിയൊസ വെദവിപരീതമായി പറഞ്ഞതിനാൽ വലിയ തെവൊദൊസ്യൊസ രാജാവ മുഖാന്തിരം ൩൮൧-ാമാണ്ടു ൧൫൦ മെല്പട്ടക്കാർ കുസ്തന്തിനൊസപൊലീസിൽ സുന്നഹദൊ

സക്കായിമുൻ ഖിവരിച്ച വിശ്വാസപ്രമാണത്തിന്റെ രണ്ടാംഭാഗം എഴുതുകയും മാർ അപ്രെംമുതലായ പരിശുദ്ധന്മാരാൽ നിൎമ്മിക്കപ്പെട്ട അനെകം പ്രാൎത്ഥനകളും സംഗീതങ്ങളും അംഗീകരിച്ച പള്ളിക്രമപുസ്തകത്തിൽ കൂട്ടിച്ചെൎക്കയും പല കാനൊനാകളും ചട്ടവട്ടങ്ങളും കല്പിക്കയും മക്കെദൊനിയൊസിനെ ശപിച്ചുതള്ളി പകരം ഗ്രിഗൊറിയൊസ തെവാലൊഗൊസ എന്ന മെഖത്തെ ആ സിംഹാസനത്തിങ്കലെക്ക ആക്കുകയും ചെയ്തു.

൩-ാമത — കന്യകമറിയം ദൈവപുത്രന്റെ മനുഷ്യശരീരത്തെ മാത്രം പ്രസവിച്ചതല്ലാതെ ദൈവത്വത്തെ പ്രസവിച്ചില്ലെന്നും പിന്നിട്ട താൻ വളൎന്നുവന്നപ്പൊൾ ആ ശരീരത്തിൽ ചിലസമയം ദൈവത്വം വരികയും ചിലപ്പൊൾ പൊകയും ചെയ്യുന്നതെയുള്ളു എന്നും മിശിഹായിൽ രണ്ടു സ്വഭാവവും രണ്ടാളുകളും രണ്ടു ഇഷ്ടവും ഉണ്ടെന്നും അതിനാൽ കന്യകമറിയത്തെ മിശിഹായുടെ മാതാവെന്നൊ മനുഷ്യപുത്രന്റെ മാതാവെന്നൊ വിളിക്കുന്നതല്ലാതെ ദൈവമാതാവെന്നു പറഞ്ഞുകൂടായെന്നും ക്രിസ്തുവിന്റെ ദൈവത്വത്തെക്കുറിച്ചു കുസ്തന്തീനൊപ്പൊലിസിലെ പാത്രിയക്കായായിരുന്ന നെസ്തൊർ പകച്ചു പഠിപ്പിച്ചതിനാൽ ചെറിയ തെയൊദൊസ്യൊസ രാജാവു മുഖാന്തിരം ൪൱൩൧-ാമാണ്ടു റൊമ്മായുടെ കാലസ്തീനൊസ പാത്രിയക്കീസും അലക്സന്ത്രിയായുടെ കൂറിലൊസ പാത്രിയക്കീസും അന്ത്യൊഖ്യായുടെ യൊഹന്നാൻ പാത്രിയക്കീസും ക്രിസൊസ്തൊമൊസ എന്നു മറുനാമമുള്ള ഠംവാന്ത്യൊസും ആയ മുഖ്യസ്ഥന്മാരൊടുകൂടെ ൨൨൦ മെല്പട്ടക്കാർ എപ്പെസുസിൽ സൂനഹദൊസകൂടി. മുൻനിഖ്യായിൽ നിശ്ചയിച്ചപ്രകാരം മിശിഹായിൽ ഒരു സ്വഭാവവും ഒരാളും ഒരു ഇഷ്ടവും പൂൎണ്ണദൈവവും പൂൎണ്ണമനുഷ്യനും ആകുന്നു എന്നും കന്യകമറിയത്തെ ദൈവമാതാവെന്നു തന്നെ വിളിക്കണമെന്നും ഉറപ്പിച്ചതുകൂടാതെ നിഖ്യായിലെയും കുസ്തന്തീനൊപ്പൊലീസിലെയും എപ്പെസുസിലെയും ആയ മൂന്നു സൂനഹദൊസുകളാൽ നിശ്ചയിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്ന ൟ ഉപദെശങ്ങൾക്കു എതിരായി സംസാരിക്കുന്ന ഏവനെയും ഒരു എടത്തുട്ടുകാരനും മഹറൊൻ ഏല്ക്കപ്പെട്ടവനുമായി എണ്ണപ്പെടുമെന്നും കൂടി കല്പിച്ചു. ൟ മൂന്നു സൂനഹദൊസുകളും ഒന്നിച്ചുകൂടി ഏക കാതൊലിക്കാപ്പള്ളി എന്നു സ്ഥിരപ്പെടുത്തി മുൻപറഞ്ഞ വിശ്വാസപ്രമാണത്തിന്റെ മൂന്നാം ഭാഗം എഴുതുകയും നെസ്തൊറിയൊസിനെ ശപിച്ചു തള്ളി അ

വീണ്ടും പള്ളിയിലെക്കു കൈക്കൊള്ളാമൊ കൂടായൊ എന്നൊരു വാദം ഉത്ഭവിച്ചു. ഇതു തക്കത്തെപ്പറ്റി ആലൊചിക്കുന്നതിനു ൪൩൦ മെല്പട്ടക്കാർ കൂടിയ ഒരു സൂന്നഹദൊസ ൪൪൯-ാമാണ്ടിൽ എപ്പെസ്സൂസ പട്ടണത്തിൽ രണ്ടാമതു കൂടി. ഇതിൽ അന്ത്യൊഖ്യായിലെയും റൊമ്മായിലെയും പാത്രിയക്കീസന്മാർ വന്നിട്ടില്ലാഞ്ഞു. പുനർമാമ്മൊദീസാ കൂടാതെ എവുത്തുക്കായെ സഭയിലെക്കു തിരികെ എടുക്കാമൊ കൂടായൊ എന്നുള്ള വാദം സൂന്നഹദൊസിൽ ആലൊചിച്ചതിൽ പാപമൊചനത്തിനു ഏക മാമ്മൊദീസായെ ഉള്ളു എന്നു വിശ്വാസപ്രമാണത്തിൽ വിവരിച്ചിരിക്കുന്ന സ്ഥിതിക്കു രണ്ടാം മാമ്മൊദീസാ ആവിശ്യമില്ലെന്നു നിശ്ചയിച്ചു അവനെ കൈക്കൊൾകയും ചെയ്തു.

൪൫. ചൊ- വെദപുസ്തകത്തിലെ ഏതു വാക്യങ്ങൾ പ്രമാണിച്ചു എവുത്തുക്ക മെല്പറഞ്ഞ എടത്തൂട്ട ഉപദെശിച്ചു എന്നു പറയാമൊ?

ഉ- മത്തായി ൨൬ അ: ൨൬ വ: മർക്കൊസ ൧൪ അ: ൨൨, ൨൩ വ: ലൂക്കൊസ ൨൨ അ: ൧൯, ൨൦ വ:

൪൬. ചൊ- മെല്പറഞ്ഞ നാലു പാത്രിയക്കീസന്മാരും ഇന്നെവരെ ഐക്യമത്യത്തൊടും അന്യൊന്യതയൊടും തന്നെയൊ നടന്നു വരുന്നതു?

ഉ- റൊമ്മായുടെ പാത്രിയക്കായാകുന്ന പാപ്പാ ഒഴികെ ശെഷം മൂവരും ഒരു വിശ്വാസത്തിൽ തന്നെ ഇരുന്നു വരുന്നു.

൪൭. ചൊ- പാപ്പായുടെ വെർപിരിവിനു കാരണം എന്താകുന്നു?.

ഉ. ലെയൊൻ പാപ്പാ അറിയൊസമുതലായ വെദവിപരീതികളുടെ അവിശ്വാസത്തിൽ മനസ്സുവച്ചു സത്യവിശ്വാസത്തെ വ്യാജ ഉപദെശങ്ങളൊടു കൂട്ടിച്ചെർത്തു.

൧-ാമതു—ദൈവത്വവും മനുഷ്യത്വമാകുന്ന മിശിഹായുടെ രണ്ടു സ്വഭാവങ്ങൾ എണ്ണയും വെള്ളവും പൊലെയാണെന്നും തന്നിൽ ഒരാളെന്നും തന്റെ മരണസമയം ദൈവത്വം തന്നിൽനിന്നു മാറിപ്പൊയിരുന്നു എന്നും.

൨-ാമതു—പരിശുദ്ധാത്മാവു പിതാവിൽ നിന്നും പുത്രനിൽ നിന്നും പുറപ്പെടുന്നു എന്നും മറ്റും എഴുതിഉണ്ടാക്കി.

ഇപ്രകാരം അയാൾ സ്വന്ത ഇഷ്ടപ്രകാരം വിശ്വാസ പ്രമാണവും പള്ളി ക്രമങ്ങളും നിൎമ്മിച്ചശെഷം റൊമ്മാരാജ്ഞി യാ

യിരുന്ന ബുൾക്കാറായെയും അവരുടെ മെത്രാപ്പായ മക്കിയാനൊ സിനെയും സ്വാധീനപ്പെടുത്തി അവർമുഖാന്തിരം ൪൫൧-ാമാണ്ടിൽ കല്ക്കെദോനിയായിൽ മെല്പട്ടക്കാരും, പട്ടക്കാരും, ചെമ്മാശന്മാരുമായി ൬൩൦ ആളുകൾ കൂടിയ ഒരു സുന്നഹദോസു ബലെന വിളിച്ചുകൂട്ടി. ഈ സുന്നഹദോസു ഒന്നുകൂടി പ്രാബല്യപ്പെട്ടതിനും നിഖ്യായിൽ ൩൧൮ ബാവാന്മാരാൽ സ്ഥിരപ്പെടുത്തിയ നിശ്ചയങ്ങളെക്കാൾ ഈ നിശ്ചയങ്ങൾ ബലമായിരിക്കണമെന്നും കരുതി ൬൩൦ ആളുകളെക്കൊണ്ടു അവരുടെ ഇഷ്ടത്തിനു വിപരീതമായി നിർബ്ബന്ധിച്ചു ഒപ്പുവയ്പിക്കയും സുന്നഹദോസു സമ്മതിക്കാത്തവരെ ഘോരമായ പീഡകളാൽ ഭയപ്പെടുത്തുകയും ചെയ്തു. റോമ്മാ മഹാരാജ്യത്തിൽ ഉൾപ്പെട്ടിരുന്ന എല്ലാ ദിക്കുകളിലും ഈ പരിഭ്രമം പരത്തി. സുന്നഹദോസിൽ വായിച്ചു ഒപ്പു വയ്പാനായി പുതിയ ചട്ടവട്ടങ്ങളും നിയമങ്ങളും അടങ്ങിയിരിക്കുന്ന പാപ്പാ എഴുതിയുണ്ടാക്കിയ വലിയ പുസ്തകം കൂട്ടത്തിൽ കൊടുത്തയച്ചാറെ അലക്സന്ത്രിയായുടെ പാത്രിയർക്കീസായിരുന്ന ശുദ്ധമാന ദീയസ്കോറോസ ബാവാ അതിനെ വാങ്ങിച്ചു വായിച്ചുകണ്ടു "ഈ ചട്ടങ്ങൾപ്രകാരം നടക്കുന്നവൻ ശപിക്കപ്പെട്ടവൻ" എന്നു ആ പുസ്തകത്തിൽതന്നെ എഴുതി ഒപ്പുവച്ചു തിരികെ കൊടുത്തയച്ചു. ഇതിനാൽ അന്നു വളരെ കലാപങ്ങൾ ഉണ്ടായി ദീയസ്കോറോസിനെയും കൂട്ടുകാരെയും പിടിപ്പിച്ചു കടൽപ്പുറത്തു തടവിൽ പാർപ്പിച്ചു ബുദ്ധിമുട്ടിച്ചതിനാൽ അവിടെ കിടന്നു അവർ മരിപ്പാനു ഇടയായി. ഇതുകൊണ്ടത്രെ പാപ്പാ മതക്കാർ പട്ടംകൊടസമയം ദീയസ്കോറോസിനെയും കൂട്ടുകാരെയും ശപിക്കുന്നതു. ഇതുമാത്രമല്ലാ അന്നു പാപ്പാ എഴുതിയുണ്ടാക്കിയ എടത്തുകൾ നീതികരിപ്പാൻവെണ്ടി വെദപുസ്തകത്തിലും ചില പദങ്ങൾ മാററം ചെയ്തിട്ടുണ്ടെന്നു പറയപ്പെട്ടിരിക്കുന്നു. അതു കൂടാതെ വിശ്വാസപ്രമാണത്തിലും പല ഭെദങ്ങൾ വരുത്തിയിട്ടുണ്ടു. എന്തെന്നാൽ പാപ്പാ മതക്കാരായ ലത്തീൻകാരുടെയും മാറൊനായക്കാരുടെയും കൽദായക്കാരുടെയും വിശ്വാസപ്രമാണങ്ങൾ തമ്മിൽതന്നെ പല വ്യത്യാസങ്ങൾ കാണ്മാനുണ്ടു.

൧൪. ചൊ- കല്ക്കെദോനിയാ സുന്നഹദോസിൽ സത്യവിശ്വാസത്തിൽ നിന്നും അസത്യവിശ്വാസത്തിൽ നിന്നും പകുതിപകുതി എടുത്തു ചെർത്തിരിക്കുന്ന പ്രകാരം മുമ്പെ പറഞ്ഞുവല്ലൊ. അതിന്റെ വിവരം കെൾക്കട്ടെ?

ഉ- ൧-ാമത.—ദൈവപുത്രനിൽ ഒരു സ്വഭാവവും ഒരാളും ഉ ന്നുള്ള സത്യവിശ്വാസം നിഖ്യാ സൂനഹദോസിൽ സ്ഥിരപ്പെ ടുത്തി. തന്നിൽ രണ്ടു സ്വഭാവവും രണ്ടാളും എന്നു നെസ്തൊ റിസ്സ സംസാരിച്ചു. എന്നാൽ കല്ക്കെദോനിയാ സൂനഹദൊ സൊ രണ്ടു സ്വഭാവവും ഒരാളും എന്നു നിശ്ചയിച്ചു.

൨-ാമത—നിഖ്യായിൽ കന്യകമറിയത്തെ ദൈവമാതാവെന്നും നെസ്തൊറിയൊസ മനുഷ്യന്റെ മാതാവെന്നും കല്ക്കെദൊനി യായിൽ കന്യകമറിയമെന്നും പെർവിളിച്ചു.

൩-ാമത—മിശിഹായുടെജനനം മരണം ഇത്യാദികൾ തന്റെ സ്വന്ത ഇഷ്ടത്താലെ ആയിരുന്നു എന്നു നിഖ്യായിലും ഇഷ്ട ത്തിനു വിപരീതമായിട്ടെന്നു എവുത്തുക്കായും പഠിപ്പിച്ചു. കല്ക്കെ ദൊനിയാ സൂനഹദൊസിലൊ മിഖ്ലമശ്നങ്ങളെ നിവൃത്തിപ്പാ ൻവെണ്ടി താൻ മരിച്ചു എന്നു സ്ഥിരപ്പെടുത്തി.

൪-ാമത—പരിശുദ്ധാത്മാവു പിതാവിൽനിന്നു പുറപ്പെടുന്നു എന്നു നിഖ്യായിലും പുത്രനിൽനിന്നു പുറപ്പെടുന്നു എന്നു മക്കെ ദൊനിയൊസും പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടു ന്നുഎന്നു കല്ക്കെദൊനിയായിലും ചട്ടപ്പെടുത്തി.

൧൭. ചൊ- ഇതുപൊലെയുള്ള ഭെദങ്ങൾ വിശ്വാസപ്രമാ ണത്തിലും ഉണ്ടെന്നു കാണിക്കാവൊ?

ഉ താഴെ ചെർത്തിരിക്കുന്ന പട്ടികയാൽ കാണാം.

| സുറിയാനിക്കാരുടെ | റോമാക്കാരായ മാറോനായക്കാരുടെ | പാപ്പാ മതക്കാരുടെ | പാപ്പാ മതക്കാരുടെ |
|---|---|---|---|
| നിഖ്യാവിശ്വാസപ്രമാണം | നിഖ്യാവിശ്വാസപ്രമാണം | വിശ്വാസ പ്രമാണം | ശ്ലീഹന്മാരുടെ വിശ്വാസ പ്രമാണം |
| ഞങ്ങൾ വിശ്വസിക്കുന്നു | ഞങ്ങൾ വിശ്വസിക്കുന്നു | ഞാൻ വിശ്വസിക്കുന്നു | ഞാൻ വിശ്വസിക്കുന്നു |
| ദൈവ മാതാവായ 1 കന്യക മറിയത്തിൽനിന്നു | കന്യകമറിയത്തിൽ നിന്നു | കന്യകമറിയത്തിൽ നിന്നു | കന്യക മറിയത്തിൽനിന്നു |
| മരിച്ചു 2 | മരിച്ചു | ൦ | മരിച്ചു |
| താൻ തിരുമനസ്സായ പ്രകാരം 3 | എഴുതപ്പെട്ടപ്രകാരം | എഴുതപ്പെട്ടപ്രകാരം | ൦ |
| അവൻവരുന്നു 4 | അവൻ വരുന്നു | അവൻ വരും | അവൻ വരും |
| അവൻഇരുന്നു 5 | അവൻ ഇരുന്നു | അവൻ ഇരിക്കുന്നു | അവൻ ഇരിക്കുന്നു |
| പിതാവിൽ നിന്നു പുറപ്പെടുന്നു 6 | പിതാവിൽ നിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു | പിതാവിൽ നിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു | ൦ |
| കാതോലിക്കായും ശ്ലീഹായ്ക്കടുത്തതുമായ ഏക പള്ളിയിൽ | കാതോലിക്കായും ശ്ലീഹായ്ക്കടുത്തതുമായ ഏക പള്ളിയിൽ | കാതോലിക്കായും ശ്ലീഹായ്ക്കടുത്തതുമായ ഏക റോമാപ്പള്ളിയിൽ | ശുദ്ധമുള്ള കാതോലിക്കാപ്പള്ളിയിൽ |
| പിതാവായ ഏക ദൈവത്തിൽ | പിതാവായ ഏക ദൈവത്തിൽ | പിതാവായ ഏക ദൈവത്തിൽ | പിതാവായ ദൈവത്തിൽ |
| യേശു മിശിഹാ ആയ ഏക കർത്താവിൽ | ഏശുമിശിഹാ ആയ ഏക കർത്താവിൽ | യേശു മിശിഹാ ആയ ഏക കർത്താവിൽ | യേശുമിശിഹായിൽ |
| ഏക പരിശുദ്ധാത്മാവിൽ | ഏക പരിശുദ്ധാത്മാവിൽ | പരിശുദ്ധാത്മാവിൽ | പരിശുദ്ധാത്മാവിൽ |

1. ലൂക്കാസ ൧-അ: ൩൫-വ: ഗലാത്തി ൪-അ: ൪-വ:
ടി ൨-അ: ൧൧-വ: തീത്തൂസ ൨-അ: ൧൪-വ:
യോഹ: ൨൦-അ: ൨൮-വ:
4. യൂദാ ൧൪-വ:
2. എബ്രായ ൭-അ: ൯-വ:
5. മർക്കൊസ ൧൬-അ: ൧൯-വ:
റോമാ ൮-അ: ൩൪-വ:
6. യോഹ: ൧൪-അ: ൧൬-വ:
യോഹ: ൧൦-അ: ൧൮-വ:
ടി ൧൫-അ: ൨൬-വ:

൧൬. ചോ- മിശിഹായുടെ ദൈവസ്വഭാവത്തിന്റെയും മനുഷ്യസ്വഭാവത്തിന്റെയും പൂർണ്ണത എന്നുവരെ നിലനില്ക്കുമെന്നു സുറിയാനിക്കാർ വിചാരിച്ചുവരുന്നു?

ഉ- ദൈവം സകലത്തിലും സകലവും ആകെണ്ടുന്നതിന

പുത്രനും തനിക്കു സകലവും കീഴാക്കിയിട്ടുള്ളവനു കീഴ്പെട്ടിരിക്കും॥ എന്നു ൧ കൊറന്തി ൧൫-ാം അദ്ധ്യായം ൨൮-ാം പാസൊക്കായിൽ പറഞ്ഞിരിക്കുന്ന സമയംവരെ മിശിഹാകർത്താവു പൂൎണ്ണമനുഷ്യനും പൂൎണ്ണദൈവവുമായിരിക്കുമെന്നു സുറിയാനിക്കാർ വിശ്വസിക്കുന്നു. ദൈവം ആദ്യംമണ്ണുകൊണ്ടു ആദമത്തെ സൃഷ്ടിച്ചു 1രണ്ടാമതു ആത്മാവ അവനിൽ പ്രവെശിപ്പിച്ചു. അതിൽ ആദ്യ സൂചകം മണ്ണാകയാൽ അതിനെ പ്രമാണിച്ചു ആദമെന്നു പെർവിളിച്ചു രണ്ടാം സൂചകം പ്രമാണമാക്കിയില്ലാത്താനും. പിന്നയും ഗ്ലീലായിൽ വെള്ളം വീഞ്ഞാക്കിച്ചമച്ചു. ഇതിലും ആദ്യ സൂചകത്തെ പ്രമാണിച്ചു വീഞ്ഞാക്കപ്പെട്ട വെള്ളത്തെ 2 അവർ പാനംചെയ്തു എന്നു എഴുതിയിരിക്കുന്നു. ഇപ്രകാരംതന്നെ കന്യകയുടെ ഗർഭപാത്രത്തിൽ ദൈവം ആദ്യം ഇറങ്ങി. പിന്നീടു മാംസം എടുത്തു. ഇതിലും ആദ്യസൂചകം ദൈവത്തിന്റെ പ്രവെശനമാകയാൽ അതിനെ പ്രമാണിച്ചു ദൈവം ജനിച്ചു എന്നും ദൈവം മരിച്ചു എന്നും കന്യകമറിയം ദൈവമാതാവാകുന്നു എന്നും സുറിയാനിക്കാർ വിശ്വസിക്കുന്നു.

1 ൧-മൊശ ൨-അ: ൭-വാ: ൯-താ: ൨-വാ; 2 യോഹ: ൨-അ: ൯-വാ:

൧൭. ചൊ- സുറിയാനിക്കാർ യാക്കൊബായക്കാർ എന്നു നാമം ധരിച്ചിരിക്കുന്ന കാരണം എന്താകുന്നു?

ഉ- നെസ്തൊറും, അവന്റെ കൂട്ടുകെട്ടുകാരും തങ്ങളുടെ നൂതന പള്ളിക്രമങ്ങളെയും വിശ്വാസത്തെയും ബലത്താൽ നടത്തുകയും പല മെല്പട്ടക്കാരെയും ജനങ്ങളെയും ബന്ധിച്ചു മറുതലിപ്പുകാരെ പീഡിപ്പിക്കയും ചെയ്തു. വിവരം വനവാസത്തിൽ 1 തുകൽവസ്ത്രവും 2 ധരിച്ചു ഇരുന്ന പരിശുദ്ധനായ മാർ യാക്കൊബു ബുൎദ്ദാനാ എന്നദ്ദെഹം ദൈവനിയൊഗത്താൽ ഗ്രഹിച്ചു തന്റെ ശുദ്ധവാസസ്ഥലത്തുനിന്നും പുറപ്പെട്ടു ധീരതയൊടെ പ്രസംഗിച്ചു സത്യ വിശ്വാസത്തിൽനിന്നും നെസ്തൊർമുഖാന്തിരം വഴിതെറ്റിപ്പോയ അനെകരെ നെർവഴിയിലെക്കു വരുത്തി. അതിനാൽ മാർ യാക്കൊബുമൂലം നെസ്തൊർകാരിൽനിന്നും വിടുതൽ പ്രാപിച്ചവർ എന്നു അർത്ഥമുള്ള യാക്കൊബായക്കാർ എന്നു ഇന്നെവരെ സുറിയാനിക്കാരെ പറഞ്ഞുവരുന്നു.

1 എബ്രായ ൧൧-അ: ൩൭-വാ: 2 എബ്രായ ൧൧-അ: ൩൮-വാ:

൧൮. ചൊ- കുറുബാന എന്ന വിശുദ്ധകൎമ്മത്തെയും അതിൽ വെക്കുന്ന അപ്പത്തെയും വീഞ്ഞിനെയുംകുറിച്ചു സുറിയാനിക്കാർ എത്രപ്രകാരം വിചാരിച്ചുവരുന്നു?

ഉ- കുറ്റബൊന എന്ന സൽക്കൎമ്മം ഒരു ദിവ്യബലി [1] എന്നും അതിൽ വെക്കുന്ന അപ്പവും വീഞ്ഞും സത്യമായിട്ടു നമ്മുടെ കൎത്താവിന്റെ മാംസരക്തങ്ങൾ [2] എന്നും വിശ്വസിക്കുന്നു.

1 ൧-പത്രോസ ൨-അ: ൫-വ: ൧-കൊറന്തി ൧൦-അ: ൧൬-വ:
എബ്രായ ൧൩-അ: ൧൫-വ: ടി ൧൧-അ: ൨൭-വ:
2 മത്തായി ൨൬-അ: ൨൬-വ: യോഹ: ൬-അ: ൫൨, ൫൫-വ:
ടി ൨൬-അ: ൨൮-വ:

വചനം മാംസമായി എന്നു യോഹന്നാൻ ൧-ാം അദ്ധ്യായം ൧൪-ാം പാസൊക്കായിൽ പറഞ്ഞിരിക്കുന്നപ്രകാരം വചനമായ ദൈവം വചനത്താൽ മാംസവും രക്തവും ധരിച്ചതിനെന്നെ തന്നെ വചനത്താൽ അപ്പവും വീഞ്ഞും മാംസരക്തങ്ങളായി തീരുന്നു.

൧൬. ചൊ- ദിവ്യകുറ്റബൊനയിലെ ശുദ്ധമുള്ള അപ്പം ജനങ്ങൾക്കു കൊടുക്കുന്നതുപോലെതന്നെ ശുദ്ധീകരിച്ച വീഞ്ഞു കൊടുപ്പാനും സുറിയാനിസഭ അനുവദിക്കുന്നതെന്തു?

ഉ- കുറ്റബൊനയുടെ മദ്ധ്യെ അപ്പവും വീഞ്ഞും തമ്മിൽ സംയോഗിപ്പിക്കുന്നതിനാൽ അപ്പം വീഞ്ഞിനൊടുകൂടെ കലൎന്നിരിക്കുന്നതുകൊണ്ടു കലൎത്തപ്പെട്ട അപ്പത്തിന്റെ അത്രെ കൊടുത്തുവരുന്നതു.

നടപ്പ ൨൦ അ: ൭ വ: ൨ അ: ൪൨ വ:

൨൦. ചൊ- ദൈവമാതാവിനെയും എല്ലാ പരിശുദ്ധന്മാരെയും ഏതുപ്രകാരം വിചാരിക്കയും ബഹുമാനിക്കയും ചെയ്യുന്നു?

ഉ- ഇവർ ശുദ്ധിമാന്മാരും ദൈവത്തിന്റെ സ്നെഹിതന്മാരും [1] ആകുന്നു എന്നു വിചാരിച്ചു അവരുടെ സ്ഥിതിക്കു യൊഗ്യമായ ആചാര വന്ദനവും [2] ബഹുമതിയും കൊടുത്തുവരുന്നു എങ്കിലും ദൈവത്തൊടു സമമായി അവരെ വിചാരിക്കയൊ ദൈവത്തിനുമാത്രം ചെയ്യത്തക്ക സ്തുതിവന്ദനവു മുതലായവ ഇവൎക്കു കൊടുക്കയൊ ചെയ്യുന്നില്ല.

1. യോഹ: ൧൧ അ: ൧൧ വ: 2. റോമ ൧൩ അ: ൭ വ:
യാക്കോബ ൨ അ: ൨൩ വ: ലൂക്കോസ ൧ അ: ൪൮ വ:
൨. നാളാഗമം ൨൦ അ: ൭ വ: യാക്കോബ ൫ അ: ൧൧ വ:
ജ്ഞാനം ൭ അ: ൨൭ വ:

൨൧. ചൊ- പള്ളികളിൽ പരിശുദ്ധന്മാരുടെ നാമം ഓൎക്കുന്നതെന്തു?

ഉ- ചില പരിശുദ്ധന്മാരുടെ ജനനദിവസവും മരണദിവ

സവും ചിലരുടെ മരണ ദിവസം മാത്രവും പള്ളികളിൽ ആചരിച്ചു ഓൎമ്മചെയ്തു വരുന്നുണ്ടു.

| | |
|---|---|
| മത്തായി ൧൯ അ: ൨൩ വ: | സങ്കീൎത്തനം ൨൨൧, ൯. |
| ൧ മൂശ ൧൬ അ: ൨൧ വ: | സുഭാഷിതം ൨൦ അ: ൧ വ: |

൧൨. ചോ– പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കുന്നുണ്ടോ?

ഉ– "ഞങ്ങൾക്കുവേണ്ടി ദൈവത്തോടു അപേക്ഷിപ്പിൻ" എന്നു പരിശുദ്ധന്മാരോടു പ്രാൎത്ഥിക്കുന്നുണ്ടു. ആ പ്രാൎത്ഥനകളെ പരിശുദ്ധന്മാർ കേൾക്കയും ദൈവത്തോടു നമുക്കുവേണ്ടി പ്രാൎത്ഥിക്കയും ചെയ്യുമെന്നു മാത്രമല്ല പരിശുദ്ധന്മാരുടെ നിമിത്തം ദൈവം നമ്മെ സഹായിക്കുമെന്നും കൂടെ വിശ്വസിക്കുന്നു.

| | |
|---|---|
| ലൂക്കോസ ൨൯ അ: ൪൧, ൧൬ വ: | ൨ ശമുവേൽ ൧൬ അ: ൨൪, ൨൮ വ: |
| നടപ്പ ൨൮ അ: ൨൧ വ: | ൨ രാജാക്കന്മാർ ൨൨ അ: ൨൧ വ: |
| റോമ്മാ ൨ അ: ൮ വ: | ൧ ടി ൨൩ അ: ൧൨ വ: |
| എപ്പെസ്സിയാ ൨ അ: ൨൯ വ: | ടി ൨൮ അ: ൩൪ വ: |
| എബ്രായ ൨൫ അ: ൧൩ വ: | ടി ൧൦ അ: ൯ വ: |
| വെളിപാടു ൬ അ: ൪ വ: | തൂബീ ൨൧ അ: ൨൧ വ: |
| ടി ൫ അ: ൬ വ: | ൧ മക്കബായ ൨൫ അ: ൨൫ വ: |

൧൩. ചോ– മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥനയുണ്ടോ?

ഉ– മരിച്ചവൎക്കുവേണ്ടിയും പ്രാൎത്ഥിക്കുന്നുണ്ടു.

| | |
|---|---|
| ൨ കൊറന്തി ൨൫ അ: ൧൮ വ: | നെഹെമിയാ ൮ അ: ൧ വ: |
| എപ്പെസ്സി ൯ അ: ൨൬ വ: | ൧ മക്കബായ ൨൧ അ: ൩൪, ൪൫ വ: |

൧൪. ചോ– ഭക്ഷണം ഉപേക്ഷിച്ചും ചുരുക്കിയുമുള്ള നൊമ്പുകൾ നോക്കുകയും അതിൽനിന്നു വല്ല സാദ്ധ്യവും ആശിക്കയും ചെയ്യുന്നുണ്ടോ?

ഉ– ചില നൊമ്പുകളിൽ ഭക്ഷണം അശേഷം വെടികയും മറ്റു ചില നൊമ്പുകളിൽ അല്പമല്പമായി ഭുജിക്കയും ചെയ്യുന്നതു കൂടാതെ സകല വിശുദ്ധകൎമ്മങ്ങളും ഉപവാസത്തോടെ കഴിക്കയും ചെയ്തുവരുന്നു. ഇതുകൂടാതെ എല്ലാ ബുധനാഴ്ചയും വെള്ളിയാഴ്ചയും വ്രതം കാക്കയും നൊമ്പുമൂലം വളരെ നന്മ ഉത്ഭവിക്കുമെന്നു വിശ്വസിക്കയും ചെയ്യുന്നുണ്ടു.

| | |
|---|---|
| മത്തായി ൪ അ: ൧ വ: | ന്യായാധിപതി ൨൩ അ: ൪ വ: |
| ടി ൨൧ അ: ൧൨ വ: | എസ്സേർ ൪ അ: ൨൯ വ: |
| ലൂക്കോസ ൨൬ അ: ൨൧ വ: | യൌനാൻ ൩ അ: ൫ വ: |
| നടപ്പ ൨൩ അ: ൩ വ: | യോവേൽ ൨ അ: ൨൪ വ: |
| ൧ മൂശ ൩൪ അ: ൧൬ വ: | ൨ ഹെമിയം ൮ അ: ൨ വ: |
| ൪ മൂശ ൯ അ: ൩ വ: | |

൧൫. ചോ– പരിശുദ്ധന്മാരുടെ നാമത്തിൽ പള്ളികൾ സ്ഥാപിക്കുന്നുണ്ടോ?

ഉ- ദൈവമാതാവിന്റെയൊ പരിശുദ്ധന്മാരുടെയൊ തിരുനാമങ്ങളിൽ സ്ഥാപിക്കാത്ത സുറിയാനിപ്പള്ളികൾ ഒരു സ്ഥലത്തുമില്ല.

൧ രാജാക്കന്മാർ ൧൮ അ: ൩൧ വ:    എസ്സ്രെസ്സി ൨ അ: ൨൦ വ:
വെളിപാടു ൨൧ അ: ൧൪ വ:

൨൬. ചൊ- പട്ടക്കാരുടെ മുമ്പാകെ പാപങ്ങളെ ഏറ്റുപറഞ്ഞു കുമ്പസാരിക്കുന്നുണ്ടോ?

ഉ- ഏഴുവയസ്സിനുമെൽ പ്രായമുള്ളവർ ഒക്കയും കുമ്പസാരിക്കണമെന്നു കല്പിക്കപ്പെട്ടിരിക്കുന്നു.

മത്തായി ൩ അ: ൬ വ:    ൧ യൊഹ: ൧ അ: ൯ വ:
നടപ്പു ൧൯ അ: ൧൮ വ:    നെഹെമി: ൯ അ: ൨ വ:
യാക്കൊബ ൫ അ: ൧൬ വ:    സുഭാഷിതം ൨൮ അ: ൧൩ വ:

൨൭. ചൊ- ശുദ്ധമുള്ള അഭിഷെക തൈലങ്ങളെ ഉണ്ടാക്കുകയും അതുകൊണ്ടു അഭിഷെകം ചെയ്കയും ചെയ്യുന്നുണ്ടൊ?

ഉ- മാമ്മൂദീസാ കൈക്കൊള്ളുന്നവരെ അഭിഷെകം ചെയ്വാൻ രണ്ടു തൈലവും രൊഗികളെ അഭിഷെകം ചെയ്വാൻ ഒരു തൈലവും ഇങ്ങിനെ മൂന്നുവിധം ശുദ്ധതൈലങ്ങൾ കല്പിക്കപ്പെട്ടിരിക്കുന്നു. ഇവയിൽ പ്രധാനമായ ശുദ്ധമുള്ള മൂറൊൻ തൈലം പാത്രിയക്കീസിനാൽ ശുദ്ധീകരിക്കെണ്ടതാകുന്നു. മറെറ രണ്ടും കൂദാശ ചെയ്വാൻ മെത്രാന്മാൎക്കു അധികാരമുണ്ടു.

൧ മൂശ ൨൮ അ: ൧൮ വ:    യാക്കൊബ ൫ അ: ൧൪ വ:
൨ മൂശ ൩൦ അ: ൩൨ വ:    ൧ യൊഹ: ൨ അ: ൨൦, ൨൭ വ:
മർക്കൊസ ൬ അ: ൧൩ വ:

൨൮. ചൊ- കൈവിരൽകൊണ്ടു കുരിശുവരക്കയും കുരിശുണ്ടാക്കി പള്ളികളിൽ വെക്കയും അവയെ വന്ദിക്കയും ചെയ്യുന്നുണ്ടൊ?

ഉ- എല്ലാ പരിശുദ്ധകൎമ്മങ്ങളിലും കൈവിരൽകൊണ്ടു ആദ്യം നെററിയിലും പിന്നെ നെഞ്ചിലും രണ്ടു തൊളുകളിലും തൊട്ടു കുരിശടയാളം 1 വരച്ചു വരുന്നതുകൂടാതെ കുരിശുകൾ ഉണ്ടാക്കി പള്ളികളിൽ വെക്കയും അവയെ ആരാധിക്കയും 2 ചെയ്തു വരുന്നുണ്ടു.

1 ഗലാത്തി ൬ അ: ൧൪ വ:    2 സങ്കീൎത്തനം ൯൯-൫, ൯ വ:
൧ കൊറന്തി ൧ അ: ൧൮ വ:    ൧ മൂശ ൩൩ അ: ൩ വ:
പീലിപ്പിയാ ൩ അ: ൧൮ വ:    ടി ൪൨ അ: ൬ വ:
മത്തായി ൨൪ അ: ൩൦ വ:    ടി ൪൭ അ: ൩൧ വ:
൨ മൂശ ൧൮ അ: ൭ വ:

൧൯. ചൊ- പട്ടക്കാൎക്ക വിവാഹം വിരൊധിച്ചിട്ടുണ്ടൊ?

ഉ- ഒരിക്കൽമാത്രം വിവാഹംചെയ്തു ഭാൎയ്യ ജീവനൊടെയുള്ള ചെമ്മാശൊ ശെമ്മാശനൊ അത്തെമിനിയൊ പട്ടക്കാരനാകുവാനും വിവാഹം കൂടാതെ പട്ടത്വം കൈക്കൊണ്ടശെഷം വിവാഹംചെയ്തുകൂടാ എന്നും, വിധവ, അടിമസ്ത്രീ മുതലായ ഹീനസ്ത്രീകളെ കല്യാണം ചെയ്യുവരെ പട്ടത്വത്തിലെക്ക അംഗീകരിച്ചുകൂടാ എന്നും കാനൊൻ വിധിച്ചിരിക്കുന്നു.

൧ തിമൊത്തി ൩ അ: ൨, ൧൨ വ: തീത്തൂസ ൧ അ: ൬ വ:

൨൦. ചൊ- വിവാഹം ചെയ്യാത്തവൎക്ക പട്ടം കൊടുക്കുന്നതിനു വല്ല വിരൊധവുമുണ്ടൊ?

ഉ. വിരൊധം ഒന്നുമില്ല. വിവാഹം കൂടാതെ ദയറാകളിൽ വസിക്കുന്നതിനു മനസ്സുള്ളവൎക്ക കശ്ശീശാ സ്ഥാനം കൊടുക്കുന്നതിനു യാതൊരു തടസ്സവുമില്ല.

൧ കൊറിന്തി ൭ അ: ൭ ഃ: ൮ അ: ൩൨ വ:

എന്നാൽ ഒരിയ്ക്കൽ വിവാഹംചെയ്തു കശ്ശീശാ ആയശെഷം ഭാൎയ്യ മരിച്ചവനും കന്യാവ്രതത്തൊടെ കത്തനാൎപട്ടം കൈക്കൊണ്ടവനും വിവാഹം ചെയ്താൽ അവർ തങ്ങളുടെ ആത്മികസ്ഥാനത്തിൽ നിന്നും വീണുപൊയിരിക്കുന്നു എന്നു നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

൨൧. ചൊ- വിവാഹംചെയ്യുവരെ പാത്രിയക്കാസ്ഥാനത്തിനും മെത്രാൻ സ്ഥാനത്തിനും നിയമിക്കുന്നുണ്ടൊ?

ഉ- കന്യാവ്രതക്കാരെയും ഭാൎയ്യ മരിച്ചശെഷം വ്രതംകാക്കുന്നവരെയും മെത്രാൻ സ്ഥാനത്തിനു നിയമിക്കുന്നു. പൂൎണ്ണ കന്യാവ്രതക്കാരെ മാത്രമെ പാത്രിയക്കാസ്ഥാനത്തിൽ വാഴിച്ചുകൂടു.

൧ കൊറിന്തി ൭ അ: ൧ വ: വെളിപാട്ട ൧൪ അ: ൪ വ:

൨൨. ചൊ- പട്ടത്വം എത്രപ്രകാരം ഉണ്ടു?

ഉ- താഴെ പറയുന്ന മൂന്നുവിധം.

൧-ാമതു മെല്പട്ടം, ൨-ാമതു കഹനൂസാ, അതായതു പട്ടത്വം, ൩-ാമതു ശെമ്മാശുപട്ടം,

൨൩. ചൊ- മെല്പട്ടസ്ഥാനം എത്രവിധമുണ്ടു?

ഉ- മൂന്നുവിധം, ൧-ാമതു പാത്രിയക്കാ, ൨-ാമതു മപ്രിയാനാ അതായതു കാതൊലിക്കാ, ൩-ാമതു മെത്രാപ്പൊലീത്താ അല്ലെങ്കിൽ എപ്പിസ്കൊപ്പാ.

൨൪. ചൊ- പാത്രിയക്കാസ്ഥാനിയുടെ മുഖ്യത്വം എന്താകുന്നു?

ഉ- പാത്രിയക്കാ സുറിയാനിസഭയുടെ പൂൎണ്ണ അധികാരിയും ആ അധികാരത്തിൽ സംബന്ധമായ സകലത്തിന്റെയും കൎത്താവുമാകുന്നു.

൩൬. ചൊ- മപ്രിയാനായുടെ അധികാരം എന്താകുന്നു?

ഉ- പാത്രിയക്കീസിന്റെ അനുവാദത്തൊടുകൂടെ പാത്രിയക്കാസ്ഥാനത്തിന്റെ സകല പ്രവൃത്തികളും ചെയ്വാൻ മപ്രിയാനായ്ക്കു അധികാരമുണ്ടു. അന്നു വാഴുന്ന പാത്രിയക്കീസിന്റെ കാലശെഷം മനസ്സുണ്ടെങ്കിൽ പിന്തുടൎച്ചാവകാശിയും മപ്രിയാനാതന്നെ. കിഴക്കിന്റെ പ്രധാന മെല്പട്ടക്കാരൻ എന്നൊ തിഗ്രീസിന്റെ പ്രധാന മെല്പട്ടക്കാരൻ എന്നൊ പെർവിച്ചു ഇദ്ദെഹം സകല എഴുത്തുകുത്തിലും ഒപ്പുവയ്ക്കുന്നു.

൩൭. ചൊ- മെത്രാപ്പൊലീത്തായുടെ അധികാരം എന്താകുന്നു?

ഉ- മെത്രാപ്പൊലീത്തായുടെ അധികാരം പാത്രിയക്കീസിനാൽ എല്പിക്കപ്പെട്ട എടവകകളെ ഭരിയ്ക്കയും കത്തനാർ പട്ടവും ശെമ്മാശുപട്ടവും അവയ്ക്കു യൊഗ്യന്മാൎക്കു കൊടുക്കയുംചെയ്യുന്നതാകുന്നു.

൩൮. ചൊ- കശന്മസാ എത്രവിധമുണ്ടു?

ഉ- മൂന്നുവിധം ൧-ാമതു റെമ്പാൻ, ൨-ാമതു കൊർ എപ്പിസ്കൊപ്പാ, ൩-ാമതു കശീശാ.

൩൯. ചൊ- ഈ മൂന്നുവിധം പട്ടത്വം തമ്മിലുള്ള ഭെദം പറയാമൊ?

ഉ- റെമ്പാൻ വിവാഹംചെയ്യാത്ത സന്ന്യാസിയും മയറായിൽ പാൎക്കുന്നവനും ആകുന്നു. കൊർ എപ്പിസ്കൊപ്പാ വിവാഹംചെയ്യുവനാകാം. ഈ സ്ഥാനിയുടെജൊലി പള്ളികളിലുള്ള പള്ളിക്കാൎയ്യാദികൾ പരിശൊധിച്ചു പട്ടക്കാരെ പരിശൊധന ചെയ്തു സഭാഭരണയിൽ കാണപ്പെടുന്ന കുറവുകളെ നികത്തി എടത്തുട്ടുകാരെ ശാസിച്ചു എല്ലാവിവരങ്ങളും മെത്രാപ്പൊലീത്തായ്ക്കു റിപ്പൊൎട്ടു ചെയ്യുന്നതുതന്നെ. കശീശാ വിവാഹംചെയ്യുവനും തന്റെ എടവകയെ ഭരിയ്ക്കുന്നവനും ആകുന്നു.

൩൯. ചൊ- ശെമ്മാശന്മാർ എത്രവിധമുണ്ടു?

ഉ- മൂന്നുവിധം ൧-ാമതു അൎക്കദയാക്കൊൻ, ൨-ാമതു ശ്മ്ശൊനാ, ൩-ാമതു ഹ്രുപ്പദയക്കനൊൻ.

൪൦. ചൊ- ഈ മൂന്നുവിധം ശെമ്മാശന്മാര തമ്മിലുള്ള വ്യ

ത്ത്യുസം എന്താകുന്നു?

ഉ- അൎക്കദിയാക്കോൻ പ്രധാന ചെമ്മാശ്ശൻ, ചെമ്മാശന്മാരെ പരിശോധിക്കുന്നവനും, പട്ടം കട മുതലായ വിശുദ്ധ കൎമ്മങ്ങളിൽ മെത്രാനെ സഹായിക്കുന്നവനും ആകുന്നു. ശ്ശംശാന്മാരും ഹ്രൂപ്പുദിയക്കന്മാരും പള്ളികളിലെ സകല ദൈവ ശിശ്രൂഷകളിലും കശീശന്മാൎക്കു സഹായിക്കെണ്ടിയവരും പള്ളികളിൽ പഴയ നിയമവും ലെഖനങ്ങളും വായിപ്പാൻ സ്വാതന്ത്ര്യം ഉള്ളവരും ആകുന്നു. പള്ളികളിൽ ഏവൻഗെലിയൊൻ വായിപ്പാൻ ഇവൎക്ക അധികാരമില്ല.

൪൧. ചൊ- കാറൊയാ എന്നും മ്സമ്രാനാ എന്നും പറയുന്നവർ ആരാകുന്നു?

ഉ- ഇവർ പള്ളികളിൽ കീൎത്തനം പാടുന്നതിനു മെത്രാനിൽ നിന്നും അനുവാദം ലഭിച്ചിട്ടുള്ള പൈതങ്ങൾ അത്രെ.

൪൨. ചൊ- റൊമ്മാക്കാരുടെ മൎയ്യാദപൊലെ പാത്രിയക്കീസിന്റെ അനുവാദത്തൊടുകൂടെ ഒരു മെത്രാനു മറെറാരു ആൾക്കു മെത്രാൻ സ്ഥാനംകൊടുപ്പാൻ പാടുണ്ടൊ?

ഉ- ഒരാളെ മെത്രാനായി വാഴിക്കുന്നതു പാത്രിയക്കീസുതന്നെ ആയിരുന്നാലും രണ്ടുമൂന്നു മെത്രാന്മാർസഹിതം അത്രെ ചെയ്യുന്നതു. ആ സ്ഥിതിക്കു ഒരുത്തനെ മെത്രാനായി പട്ടം കെട്ടുവാൻ ഒരു മെത്രാനൊടു അനുവദിപ്പാൻ പാത്രിയക്കീസിനുപൊലും അധികാരം ഇല്ല. എന്നാൽ മതിയായതും നീക്കപ്പൊക്കില്ലാത്തതുമായ കാരണങ്ങൾ ഉണ്ടായാൽ പാത്രിയക്കീസിന്റെ സമ്മതത്തിൻപടി മൂന്നുമെത്രാന്മാർകൂടി ഒരുവനെ വാഴിക്കാമെന്നു അനുവദിച്ചിരിക്കുന്നു

മത്തായി ൧൮ അ: ൨൦ വ:     നടപ്പ ൧൫ അ: ൩ വ:

൪൩. ചൊ- മെല്പട്ടക്കാൎക്കു സ്വന്ത നാമംകൂടാതെ വിശെഷാൽ പെരുകൾ കൊടുക്കുന്നുണ്ടൊ?

ഉ- ശുദ്ധമുള്ള പത്രൊസ ശ്ലീഹായുടെ മരണശെഷം അന്ത്യോഖ്യാ സിംഹാസനത്തിലെക്കു നിയമിക്കപ്പെട്ട മെല്പട്ടക്കാരൻ മിശിഹാകൎത്താവു കയ്യിൽ എടുത്തു I അനുഗ്രഹിച്ച പൈതലും പിന്നീടു മാർ യൊഹന്നാൻ ഏവൻഗെലിസ്ഥായുടെ ശിഷ്യനുമായിരുന്ന ഇഗ്നാത്യൊസ പരിശുദ്ധൻ ആയിരുന്നതിനാൽ ആ നാമപ്രകാരം അന്ത്യോഖ്യായിലെ എല്ലാ പാത്രിയക്കീസന്മാരെയും മാർ ഇഗ്നാത്യൊസ എന്നു വിളിച്ചുവരുന്നു. മപ്രിയാനായായി വാഴിക്കപ്പെടുന്നവൎക്കു ബസെലിയൂസ എന്നും ഓ

ഗ്ലേമിലെ മെത്രാപ്പൊലീത്തായായി വാഴിക്കപ്പെടുന്നവൎക്ക ഗ്രീഗൊറിയൊസഎന്നും പെർ കൊടുക്കുന്നു. മറ്റുള്ള മെത്രാന്മാൎക്കു പാത്രിയൎക്കീസിന്റെ ഇഷ്ടംപൊലെ താഴെപറയുന്ന പന്ത്രണ്ടു നാമങ്ങളിൽ ഓരൊന്നു കല്പിച്ചു കൊടുക്കുന്നു.

| | | |
|---|---|---|
| സെവെറിയൊസ | തീമാത്തിയൊസ | അന്തിമ്മൊസ |
| ദീയസ്കൊറൊസ | ഒസ്താത്തിയൊസ | ക്ലീമ്മീസ |
| അത്താനാസ്യൊസ | യൊലിയൊസ | കൂറിലൊസ |
| ദിവന്നാസ്യൊസ | പീലക്സീനൊസ | ഠരംവാനിയൊ(സ |

I മത്തായി [illegible] അ: ൨൨:  മൎക്കൊസ ൯ അ: ൩൫:

൪൮. ചൊ- ഠരംസ്ഥാനങ്ങളും പെരുകളും കൊടുക്കപ്പെടുന്നതു ഏതുസമയത്താകുന്നു?

ഉ- പട്ടത്തിന്നടുത്ത എല്ലാ സ്ഥാനമാനങ്ങളും പെരുകളും കുറുബാന സമയത്രെ കൊടുക്കുന്നതു.

൪൯. ചൊ- ഓരൊ ഗ്ലേമിലെ മെല്പട്ടക്കാരനു ശെഷം മെല്പട്ടക്കാരെക്കാൾ സ്ഥാനത്തിലൊ അധികാരത്തിലൊ വല്ല വലിപ്പവുമുണ്ടൊ?

ഉ- സ്ഥാനത്തിലും അധികാരത്തിലും യാതൊരു വലിപ്പവുമില്ലാ. എങ്കിലും ശുദ്ധമുള്ള പട്ടണത്തിന്റെ മെത്രാപ്പൊലീത്താ ആകകൊണ്ടു പെത്രുവിലെ മെല്പട്ടക്കാരനും ശ്രെഷ്ഠനും എന്നു വിചാരിക്കപ്പെടുന്നതുകൂടാതെ അഞ്ചാം പാത്രിയൎക്കീസ എന്നു പെർപറകയും ചെയ്യുന്നു.

൫൦. ചൊ- സുറിയാനിപ്പട്ടക്കാരുടെ ഉപജീവനം ഏതുപ്രകാരമാകുന്നു?

ഉ- ഓരൊ കൎമ്മാദികൾക്കു അത്തെമനികളിൽനിന്നും കല്പിക്കപ്പെട്ടിരിക്കുന്ന ഓഹരികളാൽ അവർ പൊഷിക്കപ്പെടുന്നു.

൫൧. ചൊ- റൊമ്മാവെദക്കാർ പറയുന്നതുപൊലെ അന്ത്യൊഖ്യാ പാത്രിയൎക്കീസിനെ കീഴവഴങ്ങാത്തവർ രക്ഷപെടുകയില്ലന്നു സുറിയാനിക്കാർ വിചാരിക്കുന്നുണ്ടൊ?

ഉ- റൊമ്മാക്കാരെപൊലെ ഇങ്ങിനെഅവർ വിചാരിക്കുന്നില്ലാ. പിന്നെയൊ മാമ്മൂദിസാ കൈക്കൊണ്ടു മൂമ്മതപത്തിൽ വഴിയെ വിശ്വസിച്ചു മത്തായിയുടെ ഏവൻഗെലിയൊൻ ൨൫-ാം അദ്ധ്യായം ൩൪ - ൩൫ - ൩൬ - വാക്യങ്ങളിൽ എഴുതിയിട്ടുള്ള കല്പനകളെ കാക്കുന്ന എല്ലാവൎക്കും ദൈവം തന്റെകൃപ

യാൽ [1] നിത്യാനന്ദം കൊടുക്കുമെന്നു അവർ വിശ്വസിക്കുന്നു.

1 ലൂക്കൊസ ൧൩ അ: ൨൪ വ: യൊഹ: ൬ അ: ൪൪, ൬൫ വ: എപ്പെസി ൨ അ: ൮ വ: റൊമ്മാൻ അ: ൧൫, ൧൬ വ:

൪൮. ചൊ– വെശ്ശുദ്ധീകരണ എന്നൊരു സ്ഥലം ഉള്ളതായി വിശ്വാസമുണ്ടൊ?

ഉ– അങ്ങിനെ ഒരു സ്ഥലം ഉള്ളതായി വിശ്വസിക്കുന്നില്ല.

൪൯. ചൊ– വിഗ്രഹങ്ങൾ ഉണ്ടാക്കിവച്ചു വന്ദിക്കുന്നുണ്ടൊ?

ഉ– ഒരുനാളുമില്ല.

൫൦. ചൊ– സുറിയാനിക്കാർ പാപ്പായെ ഇപ്പൊൾ ഏതുപ്രകാരം വിചാരിക്കുന്നു.

ഉ– പ്രൊത്തെസ്താന്തുകാർ ഏതുപ്രകാരം വിചാരിക്കുന്നുവൊ അപ്രകാരംതന്നെ സുറിയാനിക്കാരും വിചാരിച്ചുവരുന്നു.

൫൧. ചൊ– പള്ളിയിൽ പ്രാൎത്ഥനകൾ കഴിച്ചുവരുന്നതു ഏതെല്ലാം സമയങ്ങളിൽ ആകുന്നു?

ഉ– ദിവസെന കാലത്തും സന്ധ്യയ്ക്കും എല്ലാ പട്ടക്കാരും പള്ളിയിൽ [1] കൂടി പ്രാൎത്ഥിക്കയും നടപടി പുസ്തകത്തിൽ ക്രമപ്പെടുത്തിയിരിക്കുന്നപ്രകാരം വെദപുസ്തകത്തിൽനിന്നു ഓരൊഭാഗം വായിക്കയും ധൂമം [2] വയ്ക്കയും ചെയ്യുന്നു. എന്നാൽ ചില പെരുനാളുകളിലും വലിയനൊമ്പു മുതലായ നൊമ്പുദിവസങ്ങളിലും മെല്പറഞ്ഞ കൎമ്മങ്ങൾ കഴിക്കുന്നതുകൂടാതെ ദിവസെന മൂന്നു [3] പ്രാവശ്യം നമസ്കരിക്കുന്നു.

1 നടപ്പു ൩ അ: ൧ വ: 3 സങ്കീൎത്തനം ൫൫ അ: ൧൭ വ:
2 ൨ മൂശ ൩൦ അ: ൭ വ: ദാനിയെൽ ൬ അ: ൧൦ വ:
ലൂക്കൊസ ൧ അ: ൧൧ വ:

൫൨. ചൊ– ൨൪-ാം ചൊദ്യഉത്തരത്തിൽ പല നൊമ്പുകളും കാത്തു വരുന്നതായി പറഞ്ഞുവെല്ലൊ അതുണ്ടടക്കം എത്ര നൊമ്പുണ്ടെന്നു പറക?

ഉ– ഏഴു നൊമ്പുകൾ ഉണ്ടു.

൫൩. ചൊ– അവയുടെ വിവരംകെൾക്കട്ടെ?

ഉ– ൧-ാമതു നിനുവ നൊമ്പു എന്ന മൂന്നുനൊമ്പു, തിങ്കളാഴ്ച ആരംഭിച്ചു വ്യാഴാഴ്ച അവസാനിക്കുന്നു. ൨-ാമതു ബാവൂസാനൊമ്പു * ഏഴാംദിവസം അവസാനിക്കുന്നു. ൩-ാമതു വ

* ബാവൂസാനൊമ്പു ഇപ്പൊൾ നടപ്പില്ലാ.

ലിയനൊമ്പു നമ്മുടെകൎത്താവിന്റെ ഉയൎപ്പുപെരുനാൾദിവസി അമ്പതാംപക്കം വീടുന്നു: ഈ മൂന്നുനൊമ്പുകളും ആണ്ടുതൊറും തിയ്യതിമാറി വരുന്നവയാണ. ൪-ാമത്തു പ്രവിയുടെ നൊമ്പു ധനുമാസം ൧-ാംനു ആരംഭിച്ചു ആമാസം ൨൫-ാംനു നമ്മുടെ കൎത്താവിന്റെ ജനന പെരുനാൾദിവസി അവസാനിക്കുന്നു. ൫-ാമത്തു ശ്ലീഹാനൊമ്പു മിഥുനം ൧൬-ാംനു തുടങ്ങി ൨൯-ാംനു പത്രൊസ പൌലൊസ ശ്ലീഹന്മാരുടെ പെരുനാൾദിവസി വീടുന്നു. ൬-ാമത്തു കന്യകമറിയയുടെ നൊമ്പു ചിങ്ങം ൧-ാംനു തുടങ്ങി ൧൫-ാംനു ദൈവമാതാവിന്റെ വാങ്ങിപ്പുപെരുനാൾദിവസി അവസാനിക്കുന്നു. ൭-ാമത്തു എട്ടുനൊമ്പു കന്നിമാസം ൧-ാംനു ആരംഭിച്ചു ദൈവമാതാവിന്റെ ജനനപ്പെരുനാളാകുന്ന ൮-ാംനു വീടുന്നു,

൩൪. ചൊ- ക്യംന്താ എന്ന കൎത്താവിന്റെ ഉയൎപ്പുപെരുനാൾ ഇന്നപ്പൊൾ എന്നു അറിയുന്നതു എങ്ങിനെ?

ഉ- ആയ്തു അറിവാൻ എബെഡെബിയൊസ ബാവായാൽ ഉണ്ടാക്കപ്പെട്ട എപ്പകത്താ എന്നൊരു കണക്കും ആണ്ടെഴുത്തും മാസഎഴുത്തും കൂടി ഒരു കണക്കും ഉണ്ടു. ഈ കണക്കുകൾ മൂലം അത്രെ ഉയൎപ്പുപെരുനാളിന്റെയും മാററമുള്ള എല്ലാനൊമ്പുകളുടെയും തീയ്യതി നിശ്ചയപ്പെടുത്തുന്നതു. മെല്പറഞ്ഞ എപ്പകത്താവാക്യം ഇതിൽ അച്ചടിക്കുന്നതു പ്രയാസമാകയാൽ അതിൽനിന്നു കൂട്ടി എടുത്തതായി മാററമുള്ള നൊമ്പുകളുടെ ഇരുപത്തൊന്നു വൎഷത്തെ പട്ടിക താഴെ ചെൎത്തിരിക്കുന്നു.

## മാററമുള്ള നൊമ്പുകണക്കുകൾ

### സുറിയാനി തിയ്യതി.

---

| ആണ്ടു | മൂന്നുനൊമ്പു | വലിയനൊമ്പു | ക്യംതാ |
|---|---|---|---|
| ൧൮൮൦ | കുംഭം ൧൦-൹ | മീനം ൨-൹ | മെടം ൨൦-൹ |
| ൧൮൮൧ | കുംഭം ൨-൹ | കുംഭം ൨൨-൹ | മെടം ൧൨-൹ |
| ൧൮൮൨ | മകരം ൧൮-൹ | കുംഭം ൭-൹ | മീനം ൨൮-൹ |
| ൧൮൮൩ | കുംഭം ൭-൹ | കുംഭം ൨൭-൹ | മെടം ൧൭-൹ |
| ൧൮൮൪ | മകരം ൨൯-൹ | കുംഭം ൧൮-൹ | മെടം ൮-൹ |
| ൧൮൮൫ | മകരം ൧൪-൹ | കുംഭം ൩-൹ | മീനം ൨൪-൹ |
| ൧൮൮൬ | കുംഭം ൩-൹ | കുംഭം ൨൩-൹ | മെടം ൧൩-൹ |
| ൧൮൮൭ | മകരം ൨൬-൹ | കുംഭം ൧൫-൹ | മെടം ൫-൹ |
| ൧൮൮൮ | കുംഭം ൧൪-൹ | മീനം ൬-൹ | മെടം ൨൪-൹ |
| ൧൮൮൯ | മകരം ൩൦-൹ | കുംഭം ൧൯-൹ | മെടം ൯-൹ |
| ൧൮൯൦ | മകരം ൨൨-൹ | കുംഭം ൧൧-൹ | മെടം ൧-൹ |
| ൧൮൯൧ | കുംഭം ൧൧-൹ | മീനം ൩-൹ | മെടം ൨൧-൹ |
| ൧൮൯൨ | മകരം ൨൬-൹ | കുംഭം ൧൫- | മെടം ൫-൹ |
| ൧൮൯൩ | മകരം ൧൮-൹ | കുംഭം ൭-൹ | മീനം ൨൮-൹ |
| ൧൮൯൪ | കുംഭം ൭-൹ | കുംഭം ൨൭-൹ | മെടം ൧൭-൹ |
| ൧൮൯൫ | മകരം ൨൩-൹ | കുംഭം ൧൨-൹ | മെടം ൨-൹ |
| ൧൮൯൬ | മകരം ൧൪-൹ | കുംഭം ൩-൹ | മീനം ൨൪-൹ |
| ൧൮൯൭ | കുംഭം ൩-൹ | കുംഭം ൨൩-൹ | മെടം ൧൩-൹ |
| ൧൮൯൮ | മകരം ൨൬-൹ | കുംഭം ൧൫-൹ | മെടം ൫-൹ |
| ൧൮൯൯ | കുംഭം ൮-൹ | കുംഭം ൨൮-൹ | മെടം ൧൮-൹ |
| ൧൯൦൦ | മകരം ൩൦-൹ | കുംഭം ൧൯-൹ | മെടം ൯-൹ |

൫൫. ചൊ- സുറിയാനിക്കാരുടെ ആണ്ടുപിറവി എന്നാകുന്നു?

ഉ- ആണ്ടുപിറവി മകരമാസം ൧-ാം൹-യത്രെ. എന്നാൽ സുറിയാനിക്കണക്കിൽ മകരം ൧-ാം൹. ഇംഗ്ലീഷുകണക്കിൽ ജനുവരി (മകരം) ൧൩-ാം൹ ആകുന്നു. ൧൨ം വ്യത്യാസം എല്ലാ മാസത്തിലും വരും.

## മാസങ്ങളുടെ തിയ്യതി.

| | | | | | |
|---|---|---|---|---|---|
| മകരമാസത്തിൽ | തിയ്യതി | ൩൧ | കക്കിടകത്തിൽ | തിയ്യതി | ൩൧ |
| കുംഭത്തിൽ | ടി | ൨൯* | ചിങ്ങത്തിൽ | ടി | ൩൧ |
| മീനത്തിൽ | ടി | ൩൧ | കന്നിയിൽ | ടി | ൩൦ |
| മെടത്തിൽ | ടി | ൩൦ | തുലാത്തിൽ | ടി | ൩൧ |
| ഇടവത്തിൽ | ടി | ൩൧ | വൃശ്ചികത്തിൽ | ടി | ൩൦ |
| മിഥുനത്തിൽ | ടി | ൩൦ | ധനുവത്തിൽ | ടി | ൩൧ |

൫൬. ചൊ- കുറുബാനഎന്ന വിശുദ്ധകൎമ്മം ഏതെല്ലാം ദിവസങ്ങളിൽ ഏതുസമയത്തു ചെയ്യുവരുന്നു?

ഉ- ഞായറാഴ്ചയും പെരുനാളുകളിലും പ്രത്യെകവും ആവശ്യപ്പെട്ടാൽ മററു ദിവസങ്ങളിലും നൊമ്പൊടു കൂടെ പകൽ പന്ത്രണ്ടുമണിക്കു മുമ്പുചെയ്യുവരുന്നു.

നടപ്പ ൨അ: ൪൨ വ: ൨൦ അ: ൭വ:

൫൭. ചൊ- മെല്പട്ടക്കാൎക്കും അവരുടെ സ്ഥാനത്തിന്നടുത്ത അംശവസ്ത്രങ്ങളും ഉണ്ടൊ?

ഉ- അംശവസ്ത്രങ്ങളും ഉണ്ടു.

൨മൂശ ൩൯അ: ൧, ൨൭, ൪൧, വ: ൧ ശമുഎയൽ ൨൨അ: ൧൮ വ:

൫൮. ചൊ- മത്തായി ൧-ാം അദ്ധ്യായം ൨൫-ാം പാദസൊക്കായിൽ "അവളുടെ പ്രഥമ പുത്രനെ പ്രസവിക്കുവൊളം അവൻ അവളെഅറിഞ്ഞില്ല" എന്നുപറഞ്ഞിരിക്കുന്നതിനാൽ കൎത്താവിന്റെ ജനനശെഷം യൌസെപ്പ കന്ന്യകമറിയത്തെ അറിഞ്ഞുഎന്നും അവൾ മക്കളെ പ്രസവിച്ചുഎന്നും ചിലർ സംസാരിക്കുന്നതിനെക്കുറിച്ചു സുറിയാനിക്കാർ ഏതുപ്രകാരം വിചാരിക്കുന്നു?

ഉ. ൨-ാം ശമുയെൽ ൬-ാം അദ്ധ്യായം ൨൩-ാം പാദസൊക്കായിൽ "ശാവൂലിന്റെ മകൾ മൽക്കൊൽ മരിക്കുവൊളം മക്കളെ പ്രസവിച്ചില്ല" എന്നു എഴുതിയിരിക്കുന്നതു കൊണ്ടു അവൾ മരിച്ചതിൽ പിന്നെപ്രസവിച്ചു എന്നുവിചാരിച്ചു കൂടാത്തതിന്മണ്ണംതന്നെ കന്ന്യകമറിയം പിന്നീടു പ്രസവിച്ചില്ലന്നും അവൾ എന്നും ശുദ്ധമുള്ളവളും കറകൂടാത്ത പൂൎണ്ണകന്ന്യകയും ആണെന്നും സുറിയാനിക്കാർ വിശ്വസിക്കുന്നു.

---

* ൪ാമതു വൎഷംതൊറും കുംഭത്തിനു ൩൦ തിയ്യതി വരും.

൱൪. ചൊ- അങ്ങിനെ എങ്കിൽ മത്തായി ൧൩-ാം അദ്ധ്യായം ൫൫-ാം വാക്യത്തിൽ മിശിഹായുടെ സഹോദരന്മാർ എന്നു പറയുന്ന യാക്കൊബ, യൊസി, മുതലായവരുടെ മാതാവു ആരെന്നു വിചാരിക്കുന്നു?

ഉ. ഇവർ നമ്മുടെ കൎത്താവിൻെറ ശിശ്രൂഷക്കാരിൽ ഒരുത്തിയും യൌസെപ്പിൻെറ വിവാഹ ഭാൎയ്യയുമായിരുന്ന വെറൊരു മറിയം യൌസെപ്പിനു പ്രസവിച്ചമക്കൾ ആണെന്നു വിചാരിക്കപ്പെട്ടിരിക്കുന്നു.

മത്തായി ൨൭ അ: ൫൬ വ: മൎക്കൊസ ൧൫ അ: ൪൦, ൪൭ വ:
യോഹ: ൧൯ അ: ൨൫ വ:

൱൫. ചൊ- വിധിദിവസംവരെ പരിശുദ്ധന്മാരുടെ ആത്മാക്കൾ താമസിക്കുന്നത എവിടെ ആകുന്നു?

ഉ. പറുദീസായിൽഎന്നു ഊഹിച്ചിരിക്കുന്നു.

ലൂക്കൊസ ൨൩ അ: ൪൩ വ:

ആദത്തെ എവിടെനിന്നു പുറത്താക്കപ്പെട്ടുവൊ ആ പറുദീസാ ആദവും അവൻെറ സന്തതികളും അനുഭവിപ്പാനുള്ളതാകകൊണ്ടും "ഞാൻപിന്നീട്ടു വന്നുനിങ്ങളെ എൻെറഅടുക്കലെക്കു പരിഗ്രഹിച്ചുകൊള്ളുമെന്നു" യോഹന്നാൻ ൧൪-ാംഅദ്ധ്യായം ൩-ാംപാസൊക്കായിൽ പറഞ്ഞിരിക്കുന്നതുകൊണ്ടും നീതിമാന്മാരുടെ ആത്മാക്കൾ പറുദീസായിൽ വസിക്കുമെന്നു വിചാരിച്ചിരിക്കുന്നു.

൱൬. ചൊ- വിധിദിവസംവരെ ദുഷ്ടാത്മാക്കൾ പാൎക്കുന്നതു എവിടെആകുന്നു?

ഉ. അഗ്നിയും അന്ധകാരവുമുള്ള ഒരു ദുഃഖസ്ഥലമായ പാതാളത്തിൽ ദുഷ്ടാത്മാക്കളെ പാൎപ്പിക്കുന്നു.

൨ പത്രൊസ ൨ അ: ൪, ൯വ: യൂദാ ൬-വ:

൱൭. ചൊ- മൊക്ഷവും നരകവും കൊടുക്കുന്നതു എപ്പൊഴാകുന്നു?

ഉ- വിധിയുടെ ശെഷമെന്നു വിചാരിച്ചിരിക്കുന്നു.

മത്തായി ൨൫ അ: ൪൬ വ: റൊമ്മ ൨ അ: ൫, ൬ വ:
യോഹ: ൫ അ: ൨൯ വ:

൱൮. ചൊ- പരിശുദ്ധന്മാരും പാപികളെവിധിക്കുമൊ?

ഉ- പരിശുദ്ധന്മാരും വിധിക്കും.

മത്തായി ൧൯ അ: ൨൮ വ: വെളിപാട്ടു ൩ അ: ൨൧ വ:
ലൂക്കൊസ ൨൨ അ: ൩൦ വ: ടി ൨ തൊ: [illegible]
൧ കൊരിന്തി ൬ അ: ൨ വ: ദാനിയെൽ ൭ അ: ൨൨ വ:

൩൪. ചൊ- വെദ പുസ്തകങ്ങളായി സുറിയാനിക്കാർ ഏതെല്ലാം പുസ്തകങ്ങളെ കൈക്കൊണ്ടുവരുന്നു?

ഉ- താഴെപറയുന്നവ.

പഴയനിയമത്തിൽ.

| | | |
|---|---|---|
| ൧ മൂശ | യൊബ | ഹബെക്കൂക്ക |
| ൨ മൂശ | സങ്കീൎത്തനം | സെഫനിയാ |
| ൩ മൂശ | സുഭാഷിതം | ഹാഗായി |
| ൪ മൂശ | പ്രസംഗക്കാരൻ | സ്കറിയാ |
| ൫ മൂശ | ശ്ലോമ്മൊന്റെപാട്ട | മലാഖി |
| യോശുവാ | യെശായാ | എസ്ഥെറിന്റെ ശിഷ്ടം |
| ന്യായാധിപതിമാർ | യെറമിയാ | എസ്രായുടെ ശിഷ്ടം |
| റൂഥ | യെറമിയായുടെ വി | തൂബീമ |
| ൧ ശമുയെൽ | ഹസ്കിയെൽ (ലാപം | ശ്ലോമ്മൊന്റെ ജ്ഞാനപുസ്തകം |
| ൨ ശമുയെൽ | ദാനിയെൽ | അഡീറായുടെപുത്രൻ യെശുവിന്റെ |
| ൧ രാജാക്കന്മാർ | ഹൊശിയാ | ബാരുഹിന്റെപുസ്തകം (പുസ്തകം |
| ൨ രാജാക്കന്മാർ | യൊയെൽ | മൂന്ന ശിശുക്കളുടെ പാട്ട |
| ൧ നാളാഗമം | ആമൂസ | ശുശാന്റെ പുസ്തകം |
| ൨ നാളാഗമം | ഒബദിയാ | മനശ്ശയുടെ പുസ്തകം |
| എസ്രാ | യൌനാൻ | മക്കബായക്കാരുടെ പുസ്തകം |
| നെഹെമിയാ | മീഖാ | ഠരംഹ്രമിത്ത |
| എസ്ഥെർ | നാഹൂം | മഹാസപ്പത്തെക്കുറിച്ചുള്ളപുസ്തകം |

പുതിയനിയമത്തിൽ.

| | | |
|---|---|---|
| മത്തായി | പീലിപ്പിയക്കാർ | ൧ പത്രൊസ |
| മൎക്കൊസ | കൊലൊസിയാക്കാർ | ൨ പത്രൊസ |
| ലൂക്കൊസ | ൧ തെസലൊനി | ൧ യോഹന്നാൻ |
| യോഹന്നാൻ | ൨ തെസലൊനി | ൨ യോഹന്നാൻ |
| ശ്ലീഹന്മാരുടെനടപ്പു | ൧ തീമൊത്തിയുസ | ൩ യോഹന്നാൻ |
| റോമാക്കാർ | ൨ തീമൊത്തിയുസ | യൂദാ |
| ൧ കൊറന്തിയക്കാർ | തീത്തൂസ | വെളിപാട |
| ൨ കൊറന്തിയക്കാർ | ഫിലെമൊൻ | ബാവാന്മാരാൽ ക്രമപ്പെടുത്തിയി |
| ഗലാത്തിയാക്കാർ | എബ്രായക്കാർ | ട്ടുള്ള കാനൊനാകളും പള്ളിക്രമങ്ങ |
| എപ്പെസിയാക്കാർ | യാക്കൊബ | ളും. |

൩൫ ചൊ- ഇവകളെക്കൂടാതെ പൂൎവ്വകാലങ്ങളിലെയും പിൻകാലങ്ങളിലെയും പിതാക്കന്മാരാൽ എഴുതപ്പെട്ട വെറെ പുസ്തകങ്ങളും ഇല്ലയൊ?

ഉ- പൂൎവ്വപിതാക്കളാൽ എഴുതപ്പെട്ടവ: - യൌസെപ്പിന്റെ ഭാൎയ്യയായ അസെനാതിന്റെ പുസ്തകം ഊർശ്ലെമിന്റെ നാശ

ചരിത്രം, ഹെറൊദെസരാജാവിന്റെ ചരിത്രം, യൊസെപ്പുസിന്റെപുസ്തകം ഇത്യാദികൾ.

മാർഅപ്രെം, മാർയാക്കൊബ, ക്ലീമ്മീസ, സെവെറിയൊസ ഗ്രീഗൊറിയൊസ മുതലായി പിന്നീടുണ്ടായ അനെകം ബാവാന്മാരാൽ എഴുതപ്പെട്ട പുസ്തകങ്ങൾ വളരെയുണ്ടു എന്നാൽ ഇവ ഇന്നും കാര്യമൊന്നാകയാൽ പുസ്തകങ്ങൾ ചുരുങ്ങിപ്പൊയിരിക്കുന്നു എന്നുമാത്രവുമല്ലാ, ചിലപുസ്തകങ്ങൾ ഇല്ലാതെയും വന്നിരിക്കുന്നു.

൩൩. ചൊ- ഉറഹായുടെ രാജാവായ അബഗർ യെശുമിശിഹായ്ക്കു തന്റെ ഈലൊക സഞ്ചാരനാളുകളിൽ ഒരു എഴുത്തു എഴുതിയിട്ടുള്ളതായും അതിനു കർത്താവു മറുപടി എഴുതിയിട്ടുള്ളതായും ചിലപുസ്തകങ്ങളിൽ കാണുമാറുള്ളപ്രകാരം കെൾക്കുന്നതിനെക്കുറിച്ചു സുറിയാനിക്കാരുടെ ഇടയിൽവല്ല ലക്ഷ്യവും കാണുമാറുണ്ടൊ?

ഉ- അബഗർ കർത്താവിനും കർത്താവു അബഗാറിനും എഴുതിയതായി രണ്ടു എഴുത്തുകൾക്കു പകൎപ്പു അപൂർവമായി ചിലപഴയ സുറിയാനി പുസ്തകങ്ങളിലും കാണുമാറുണ്ടു. അവയ്ക്കുപകൎപ്പു താഴെചെൎത്തിരിക്കുന്നു.

അബഗർ നമ്മുടെ രക്ഷിതാവിനു എഴുതിയ എഴുത്തു.

"ഉറഹായുടെ രാജാവായ അബഗർ ഈകാലത്തു ഓർശ്ലെമിലും അതിനുചുറ്റുമുള്ള ഗ്രാമങ്ങളിലും വെളിപ്പെട്ടിരിക്കുന്ന മാണിക്യമായ രക്ഷിതാവായ യെശുവിനു"

നിന്നെക്കുറിച്ചു ഔഷധങ്ങൾ കൂടാതെയും യാതൊരുവെര മരുന്നുകൾ കൂടാതെയും നീചെയ്യുന്നരൊഗ പൊറുതിയെക്കുറിച്ചും എനിക്കറിവു കിട്ടിയിരിക്കുന്നു. പിന്നയുംനീ കുരുടന്മാൎക്കു കാഴ്ചകൊടുക്കയും മുടന്തരെ നടത്തുകയും കുഷ്ഠരൊഗികളെ ശുദ്ധമാക്കുകയും പിശാചുക്കളെയും ദുരാത്മാക്കളെയും പുറത്താക്കുകയും വളരെകാലം രൊഗത്തിൽ കിടക്കുന്നവരെ സൌഖ്യമാക്കുകയും മരിച്ചവരെ ഉയിൎത്തെഴുനെല്പിക്കയും ചെയ്യുന്നുഎന്നും ഞാൻകെട്ടിരിക്കുന്നു ഇവയൊക്കെയും കെട്ടതിൽരണ്ടിൽ ഒന്നു നിന്നെക്കുറിച്ചു ഞാൻ ഉറയ്ക്കുന്നു - ഈഅത്ഭുതങ്ങൾ ഒക്കെയും നീചെയ്യുന്നതുകൊണ്ടു ഒന്നുകിൽ നീ ആകാശത്തിൽനിന്നു ഇറങ്ങിയദൈവം ആകുന്നു. അല്ലെങ്കിൽ ഇപ്രകാരമുള്ള പ്രവൃത്തികൾചെയ്യാൻ നിനക്കുകഴിയുന്നതുകൊണ്ടു നീദൈവപുത്രൻ

ആകുന്നു. അതിനാൽ എന്റെ പക്കൽ നീ വന്നു എന്നിലുള്ള രോഗത്തെ ശമനം വരുത്തണമെന്നു നിന്നോടു ഞാൻ അപെക്ഷിക്കുന്നു. വീണ്ടും യൂദന്മാർ നിന്നോടു പിറുപിറുത്ത നിന്നെ ഉപദ്രവിപ്പാൻ അന്വെഷിക്കുന്നതായി കെൾക്കുന്നു. ചെറിയതെങ്കിലും ഒരു നല്ല പട്ടണം ഇനിക്കുണ്ടു. ഇനിക്കും നിനക്കും അതു മതിയാകുന്നു.

നമ്മുടെ രക്ഷിതാവു അബഗറിനു എഴുതിയ മറുപടി.

"അബഗാറെ! ഇതുവരയും എന്നെ നീ കാണാതെ എന്നിൽ നീ വിശ്വസിക്കുന്നതുകൊണ്ടു നീ വാഴ്ത്തപ്പെട്ടവനാകുന്നു. എന്തെന്നാൽ എന്നെ കണ്ടവർ എന്നിൽ വിശ്വസിക്കയില്ലെന്നും കാണാത്തവർ എന്നിൽ വിശ്വസിച്ചു ജീവിക്കുമെന്നും എന്നെക്കുറിച്ചു എഴുതപ്പെട്ടിരിക്കുന്നു. നിന്റെ പക്കൽ വരണമെന്നു നീ ഇനിക്കു എഴുതിയിരിക്കുന്നതിനെക്കുറിച്ചു എന്തുകാര്യത്തിനായിട്ടു എന്നെ യാത്രയാക്കപ്പെട്ടുവൊ അവ ഒക്കയും ഈ സ്ഥലത്തു എന്നിൽ നിവൃത്തിക്കപ്പെടുവാൻ ന്യായമാകുന്നു. അവ നിവൃത്തിച്ചശെഷം എന്നെ പറഞ്ഞയച്ചവന്റെ പക്കലെക്കു എന്നെ എടുത്തുകൊള്ളപ്പെടും. ആകാശത്തിലെക്കു ഞാൻ കരെറിയശെഷം എന്റെ ശിഷ്യന്മാരിൽ ഒരുവനെ നിന്റെ പക്കലെക്കു ഞാൻ പറഞ്ഞയക്കും. അവൻ നിന്റെ രോഗത്തെ സൌഖ്യമാക്കയും നിനക്കും ഇനിക്കുള്ളവരായി നിന്നോടുകൂടെയുള്ളവൎക്കും ജീവസ്സുകളെ തരികയും ചെയ്യും" *

൩൭. ചോ- അന്ത്യോഖ്യായിൽ മാർ പത്രോസിന്റെ സിംഹാസനത്തിൽ ഇപ്പൊൾ എത്ര പാത്രിയൎക്കീസന്മാർ വാണിട്ടുണ്ടു?

ഉ- ഇപ്പൊൾ വാഴുന്ന ശ്രേഷ്ഠമായ പാത്രിയൎക്കീസുൾപ്പെടെ ഇന്നുവരെ ൧൨൩ പിതാക്കന്മാർ അന്ത്യോഖ്യാ സിംഹാസനത്തിന്മെൽ വാണിട്ടുണ്ടു. ഇവരിൽ ചിലർ യൂദന്മാരാലും റൊമക്കാരാലും, നെസ്തൊർകാരാലും, മഹമ്മദുകാരാലും, പീഡിപ്പിക്കപ്പെട്ടു രക്തസാക്ഷികളായിതീൎന്നു. ചിലർ ഉപദ്രവിക്കപ്പെട്ടു. ഇ

---

* ൩൬-ാം ചോദ്യോത്തരവും പകൎപ്പുകളും പ്രസിദ്ധകൻ കൂട്ടിചെൎത്തിട്ടുള്ളവയാകുന്നു. ഈ രണ്ടു എഴുത്തുകൾക്കും പകൎപ്പു സുറിയാനി പുസ്തകങ്ങളിൽ കാണുമാറുള്ളതുകൂടാതെ ആൎച്ചുബിഷൊപ്പു വെയിക്കു എന്നയാൾ [illegible]-ൽ ഓക്സഫൊൎഡിൽ അച്ചടിപ്പിച്ചിട്ടുള്ള വെയിക്കിന്റെ ശ്ലീഹന്മാരുടെ ലെഖനങ്ങൾ (Wake's Apostolical Epistles) എന്ന ഇംഗ്ലീഷ പുസ്തകത്തിലും കാണുമാറുണ്ടു.

ങ്ങനെ ഇവരിൽ ഏറിയകൂറും അരിഷ്ടതയോടും മഹാ ദുഃഖത്തോടും കാലം കഴിച്ചു. എന്നാൽ മഹമ്മദുകാരുടെ ഉപദ്രവത്തെക്കാൾ ഘോരമായിരുന്നതു റോമ്മാക്കാരുടെ ഉപദ്രവമായിരുന്നു എന്നു പിതാക്കന്മാരുടെ ചില പുസ്തകങ്ങളിൽ എഴുതികാണുന്നു.

൩൮. ചോ- അന്ത്യോഖ്യായിലെ ഇപ്പോഴത്തെ പാത്രിയക്കീസിന്റെ പെർ എന്താകുന്നു?

ഉ- മൂന്നാമത്തെ പത്രോസഎന്ന മാറാൻമാർ ഇഗ്നാത്യോസ പാത്രിയക്കീസു എന്നാകുന്നു. ഇദ്ദേഹം പരിശുദ്ധൻ ഗീവറുഗ്ഗീസിന്റെ തിരുനാളിന്റെ പട്ടണത്തിൽ സുറിയാനിയിൽ കുക്കമാ എന്നും അറബി ഭാഷയിൽ സഫ്രാൻ എന്നും പെർപറയുന്ന മയറായിൽ താമസിക്കുന്നു.

൩൯. ചോ- ഇദ്ദേഹത്തെ കൂടാതെ അന്ത്യോഖ്യാ പാത്രിയക്കീസ എന്നുപെർ ധരിച്ചവർ വെറെയുണ്ടൊ?

ഉ- ൧൮൨൭-ാമാണ്ടിൽ ലെബാനൊൻ മലയിലുള്ള പള്ളികളുടെ മെത്രാനായിരുന്ന മാറൊൻ എന്നയാൾ അന്ത്യോഖ്യാ പാത്രിയക്കീസിനൊടു വിവദിച്ചു തന്റെ കീഴുണ്ടായിരുന്ന പള്ളികളൊടുകൂടെ പാപ്പായൊടുചെന്നു പള്ളിക്രമങ്ങളെ മുമ്പുപടിയാക്കി പാപ്പായുടെ വിശ്വാസവും അനുസരിച്ചു തന്നെത്താൻ അന്ത്യോഖ്യാപാത്രിയക്കീസഎന്നു പെർപറയുന്നു. എങ്കിലും മറ്റാരും ആയവരെ മെത്രാന്മാരെ അന്ത്യോഖ്യാ പാത്രിയക്കീസായിട്ടു കൈക്കൊള്ളുന്നില്ല. അയാളുടെ പിൻതുടച്ചക്കാരെ ഇന്നും മാറൊനായക്കാർഎന്നു വിളിച്ചുവരുന്നു.

ഇതുകൂടാതെ വെദവിപരീതംകൊണ്ടും ദുഷ്പ്രവൃത്തികൾകൊണ്ടും അന്ത്യോഖ്യാ പാത്രിയക്കീസിനാൽ സ്ഥാനഭ്രംശം ചെയ്യപ്പെട്ടു രണ്ടു മെത്രാന്മാർ പാപ്പായൊടുചെന്നു റൊമ്മാവെദം അനുസരിച്ചു. ആ കൂട്ടർ ഇപ്പോൾ കുറെ വർദ്ധിച്ചു ബെഗദാദിലും അതൊടടുത്ത ഏതാനും സ്ഥലങ്ങളിലുമുള്ള പള്ളികളിൽ നടന്നുവരുന്നു. അവരിൽ ഒരാൾക്കു അന്ത്യോഖ്യാപാത്രിയക്കീസ എന്നു പാപ്പാ പെർകൊടുത്തിട്ടുണ്ടു എങ്കിലും പാത്രിയക്കീസ എന്നുള്ളപെർ വച്ചു എഴുതുവാൻകൂടെയും അയാൾ ലജ്ജിക്കുന്നു. ഇക്കൂട്ടക്കു ഇതുവരെയും പൊതുവിൽ ഒരുപെർ ഉണ്ടായിട്ടില്ലാ.

൪൦. ചോ- മലയാള സുറിയാനിസഭ സ്ഥാപിച്ചതും ഭരിക്കപ്പെടുന്നതും ആരാൽ ആകുന്നു?

൫- ക്രിസ്ത്വാബ്ദം ൫൨ൽ ചോഴൻ രാജാവിന്റെ കാലത്തു മാർ തോമ്മാശ്ലീഹാ മലയാളത്തുവന്നു വെദൊപദെശംചെയ്തു ഏഴപള്ളികളും സ്ഥാപിച്ചു, ശ്ലീഹായുടെ മരണശെഷം ഏതാനും മലയാളത്തു ക്രിസ്തുമതം ക്ഷയിച്ചുപൊയി എന്നാൽ നിഖ്യാസൂനഹദൊസിൽ ഇന്ത്യാ ഉൾപ്പെട്ട കിഴക്കൻദിക്കുകളും അശെഷം അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ പകുതിയ്ക്കു തിരിച്ചുകൊടുത്തതിനാൽ പാത്രിയർക്കീസിന്റെ കീഴിൽ കിഴക്കെ സഭകളെ ഭരിച്ചു ആത്മികകാര്യാദികളും അന്വെഷിപ്പാൻവെണ്ടി ബെഗദാദിനടുത്തുള്ള തിഗ്രീസിൽ ഒരു മപ്രിയാനായെ വാഴിച്ചാക്കി പിന്നീട് ക്നാൻനാട്ടുകാരൻ തൊമ്മാ എന്നൊരു ശ്രെഷ്ഠൻമുഖാന്തരം മലയാളത്തുള്ള സഭ ക്ഷയിച്ചുകിടക്കുന്ന വിവരം ഗ്രഹിച്ചു മപ്രിയാനാ പാത്രിയർക്കീസിനെ ബൊധിപ്പിച്ചു കല്പനപ്പടി മെല്പറഞ്ഞ തൊമ്മായെയും ഉറഹാനാട്ടുകാരൻ യൌസെപ്പ എന്നു പെരായ ഒരു എപ്പിസ്കൊപ്പായെയും മറ്റു മെല്പട്ടക്കാരെയും പട്ടക്കാരെയും ശെമ്മാശന്മാരെയും കുടുംബസഹിതം ഏതാനും ജനങ്ങളെയും മലയാളത്തെക്കു അയച്ചു. ഇവർ ചെരമാൻ പെരുമാൾ രാജാവിന്റെ വാഴ്ചകാലത്തു ൩൪൫-ാമാണ്ടു കൊടുങ്ങല്ലൂർ വന്നിറങ്ങി. രാജാവു സന്തൊഷത്തൊടെ അവരെ കൈക്കൊണ്ടു നാട്ടുമര്യാദപ്രകാരം ബഹുമതി പദവികളും സ്ഥാനമാനങ്ങളും കുടിപാർപ്പാൻ ജന്മമായി സ്ഥലവും കല്പിച്ചുകൊടുത്തു. സുറിയാനിസഭ സ്ഥാപിച്ചു ഉറപ്പിച്ചു ഭരിച്ചുവന്നതും വരുന്നതും ഇവരാലും ഇവരുടെപിന്നാലെ അന്ത്യോഖ്യായിൽ നിന്നുവന്ന മറ്റുമെല്പട്ടക്കാരാലും അത്രെ.

സുറിയാനിസഭ ഇങ്ങനെ നടന്നുവരുമ്പൊൾ അന്ത്യോഖ്യായിൽനിന്നും വന്ന മെല്പട്ടക്കാരെ പൊർത്തുഗീസുകാർ പിടിപ്പിക്കയും കൊല്ലുകയും ചെയ്തതുകൂടാതെ ഗൊവയിലെ അവരുടെ മെത്രാനായിരുന്ന അല്ലെക്സസ -ഡി- മെനെസീസു എന്നവൻ ൧൫൯൯-ാമാണ്ടു മലയാളത്തുവന്നു എല്ലാപള്ളികളിലും ചുറ്റിസഞ്ചരിച്ചു അന്നു അവിടവിടെ വാണിരുന്ന ഇടപ്രഭുക്കന്മാർക്കും സുറിയാനിക്കാരിൽ ചിലർക്കും കൈക്കൂലി സമ്മാനങ്ങളുംകൊടുത്തു സ്വാധീനപ്പെടുത്തിയും അവരുടെ ആന്തരങ്ങൾക്കു വിപരീതമായി എതൃത്തവരെ ഉപദ്രവിച്ചും കൊല്ലിച്ചും ബലത്താൽ ഉദയംപെരൂർപള്ളിയിൽ എല്ലാ സുറിയാനിക്കാരെയും വിളിച്ചുകൂട്ടി റൊമ്മാവഴക്കി നടത്തുകയും സുറിയാനിഭാഷയിൽ ഉണ്ടായിരുന്ന വെദപുസ്തകം മുതലായ എല്ലാപുസ്തകങ്ങളും അ

ഗ്നിസ്കു ഇരയാക്കിത്തീക്കയും ചെയ്തു. അന്ന വിവാഹം ചെയ്തിട്ടുണ്ടായിരുന്ന പട്ടക്കാരെ ഭാൎയ്യമാരിൽനിന്ന ഒഴിച്ചു കളഞ്ഞു. മെൽ നടപ്പിനുള്ള നിയമങ്ങളായി ഒരു പുസ്തകം എഴുതിയുണ്ടാക്കി അതിന്മണ്ണം നടപ്പാൻ എല്ലാവരൊടും നിബ്ബന്ധിച്ചു. ൟ അല്ലെക്സിസിന്റെ വിസിത്തയാത്രയെക്കുറിച്ചു കൊയമ്പ്രാ എന്ന ടിക്കിൽ ഉനിവെൎസിദാദി എന്ന അച്ചുക്കൂടത്തിലെ അച്ചടിപ്പുകാരൻ ദിയെഗു- ഗൊമിസ- ലൂറ- ടെരരിന്റെ ആപ്പീസിൽ ൧൬൦൬-ാമാണ്ടു പൊൎത്തുഗീസു ഭാഷയിൽ അച്ചടിച്ചിട്ടുള്ള പുസ്തകം ബുദ്ധിയൊടെ വായിച്ചാൽ ൟ അല്ലെക്സസ സുറിയാനിസഭയൊടു പ്രവൃത്തിച്ച കഠൊരശത്രുതയും ദുഷ്ടതയും ആൎക്കും ബൊധപ്പെടുവാൻ എടയുണ്ടു. അതിന്റെശെഷം ൧൬൫൩ൽ അന്ത്യൊഖ്യായിൽനിന്നും വന്ന മാർ ൟവാന്ന്യൊസബാവാ വളരെ പ്രയാസപ്പെട്ടു ഇപ്പൊൾ ഉള്ള സുറിയാനിസഭയെ പൊൎത്തുഗീസുകാരിൽനിന്നും വീണ്ടെടുത്തു. ൟ മാർ ൟവാന്നിയൊസിനാൽ തിരികെ രക്ഷിക്കപ്പെടുവാൻ കഴിയാഞ്ഞ പള്ളികൾ ഇന്നും റൊമ്മാപള്ളികളായിതന്നെ ഇരിക്കുന്നു. എങ്കിലും അവരുടെ പള്ളിക്രമങ്ങൾ ഒക്കെയും ഇപ്പൊഴും സുറിയാനിഭാഷയിൽ തന്നെ കഴിച്ചുവരുന്നു.

൭൭. ചൊ- ൟ മാർ ൟവാന്ന്യൊസ അന്ത്യൊഖ്യായിൽനിന്നും വരുന്നതിനുമുമ്പു മലയാളസുറിയാനിക്കാരിൽ ആരും പറങ്കികളൊടു എതിൎത്തില്ലയൊ?

ഉ- കല്ലുച്ചെരിപ്പള്ളിയിൽ ഇട്ടിത്തൊമ്മൻകത്തനാർ ധൈൎയ്യത്തൊടെ എഴുനൂറു പറങ്കികളൊടു പൊരാടി. സുറിയാനി സഭയുടെ ഉറപ്പിന്നായി അനെക ചട്ടവട്ടങ്ങൾ അദ്ദെഹം എഴുതിയുണ്ടാക്കി. പൊൎത്തുഗീസുകാർ അദ്ദെഹത്തെ കൊല്ലുവാൻ പലപ്പൊഴും ശുഷ്കാന്തിയൊടെ അന്വെഷിച്ചാറെയും ദൈവം അവരുടെ കൈകളിൽനിന്ന തന്നെ സൂക്ഷിച്ചു ൧൬൪൦-മാണ്ടു മെടമാസം ൨൭-ാം നു- അദ്ദെഹം സമാധാനത്തൊടെ മരണം പ്രാപിച്ചു സ്വന്ത ഇടവകയാകുന്ന കല്ലൂച്ചെരിൽ അടക്കപ്പെടുകയും ചെയ്തു.

൭൮. ചൊ- മലയാളത്തുള്ള സുറിയാനിക്കാരെ പുത്തൻകൂറുകാർ എന്നും അവരിൽ നിന്ന പാപ്പായ്ക്കു ചെൎന്നവരെ പഴയകൂറുകാർ എന്നും വിളിച്ചുവരുന്നതു എന്താകുന്നു.

ഉ- ൧൫൯൯-ൽ അല്ലെക്സസ എന്ന പറങ്കിമെത്രാൻ ഉദിയമ്പെരൂർ മീററിങ്ങിൽവച്ചു എല്ലാ സുറിയാനിക്കാരെയും റൊ

ന്മാ വഴങ്ങിയതിനാൽ ൧൬൫൩ സംവത്സരം മലയാളസുറിയാനിക്കാർ റൊമ്മാക്കാരായിരുന്നു. ൧൬൮൫-ൽ മാർ ഇവാനിയോസ ബാവാ വന്നപ്പോൾ അദ്ദേഹത്തിന്റെ പ്രയത്നത്താൽ റൊമ്മായുപേക്ഷിച്ചു പുത്തനായി സുറിയാനിമതം വീണ്ടെടുത്തു നടന്നുവന്നവരെ പുത്തൻകൂറ്റുകാർ എന്നും ൧൬൫൩ വർഷം പഴമ നടന്നുവന്ന റൊമ്മാവേദത്തിൽതന്നെ നിന്നു വന്നവരെ പഴയകൂറ്റുകാർ എന്നും വിളിച്ചുവരുന്നതാകുന്നു.

൩൨. ചോ- സുറിയാനിക്കാരിൽനിന്നു പിരിഞ്ഞവരായി എത്രവിധം സമൂഹക്കാർ ഉണ്ടു.

ഉ- യാക്കോബായ സുറിയാനിക്കാരെ കൂടാതെ അവരിൽനിന്നു പിരിഞ്ഞവരായി അഞ്ചു സമൂഹക്കാർ ഉണ്ടു. (൧) യാക്കോബായക്കാരിൽനിന്നു പാപ്പായൊടുചെന്ന മാറൊനായക്കാർ (൨) കുറെമുമ്പു റൊമ്മായ്ക്കുചെന്നവരായി ബെഗദാദിലുള്ള ഒരു ചെറിയകൂട്ടം (൩) നെസ്തോറിയ വിശ്വാസം പിന്തുടൎന്ന പഴയ കൽദായക്കാർ (൪) പാപ്പായെ പിന്തുടൎന്ന പുതിയ കൽദായക്കാർ (൫) മലയാള സുറിയാനിക്കാരിൽനിന്നു റൊമ്മായ്ക്കുചെന്ന പഴയകൂറ്റുകാർ.

൩൩. ചോ- മലയാളത്തുള്ള സുറിയാനിപ്പള്ളികളുടെ ഇപ്പൊഴത്തെ മെത്രാപ്പൊലീത്താ ആരാകുന്നു?

ഉ- പാത്രിയക്കീസിന്റെകല്പനപ്രകാരമുള്ളമെല്പട്ടക്കാരൻ, മാർ ദിവന്നാസ്യോസു യൌസേപ്പു മെത്രാപ്പൊലീത്തായാകുന്നു.

൩൪. ചോ- അത്താനാസ്യോസ മത്ത്യൂസ എന്നയാൾ ആർ?

ഉ- അയാൾ ദുൎന്നടപ്പുനിമിത്തം സുറിയാനി സഭയിൽനിന്നും ഭ്രഷ്ടാക്കപ്പെട്ട ശെമ്മാശന്മാരിൽ ഒരുവനും മലയാളനാട്ടുകാരനും അത്രെ * ഇയാൾ പിന്നീടു മദ്രാസിലുള്ള ചൎച്ചമിഷ്യ

---

☞ * ഈമനുഷ്യനെപ്പറ്റി റെവറന്റ ഹെനറി ബെക്കർ സായ്പവർകൾ ൧൮൫൮ മെയിമാസം ൭-ാംനു- നീലഗിരിയിൽവച്ചു ഒരു പ്രസംഗത്തിൽ താഴെ പറയുംപ്രകാരം പ്രസ്താവിച്ചു.

" ഇപ്പൊഴത്തെ മെത്രാന്മാരിൽ ഒരുവൻ (അത്താനാസ്യോസ) നമ്മുടെ പാഠകശാലയിൽ ഇംഗ്ലീഷപഠിച്ച ആളാകുന്നു. ഇയ്യാൾ വെർതിരിവുസമയം മിഷ്യനറികളോടു ചെന്ന സുറിയാനി ശെമ്മാശന്മാരിൽ ഒരുവൻ ആയിരുന്നെങ്കിലും പടുത്താലെ അയോഗ്യൻ എന്നുകണ്ടു നമ്മാൽതള്ളിക്കളയപ്പെട്ടവനത്രെ" (See Proceedings of the South India Missionary Conference. Page 68.)

ഒരു യൂറോപ്യമതാമ്മ ചമച്ചു ൧൮൬൯ൽ കോട്ടയത്ത അച്ചടിച്ച ഡെയിഡൊൺ (Day Dawn) എന്ന ഇംഗ്ലീഷപുസ്തകത്തിൽ ൩൩-ാം പുറത്തു പറയുന്നതാവിതു.

ൻ സിമ്മിനാരിയിൽ ചെന്നു പഠിച്ചുവരുമ്പോൾ ദുശ്ശീലത്താൽ ആ പഠിത്തശാലയിൽ നിന്നും തള്ളപ്പെടുകയും പിന്നീടു ഒരു പരദേശിയായി പുറപ്പെട്ടു തുൎക്കിരാജ്യത്തുള്ള മൂസൽപട്ടണത്തിൽ ചെന്നു ചെന്നു താൻ ഒരു കത്തനാർ ആണെന്നു അവിടെയുള്ള സുറിയാനിക്കാരോടു വ്യാജം പറഞ്ഞു ധരിപ്പിച്ചു ചെമ്മാശന്മാൎക്കു ചെയ്വാൻ ഒരുപ്രകാരവും അധികാരമില്ലാത്ത കുൎബാന എന്ന വിശുദ്ധകൎമ്മം അവിടെ കഴിക്കയുംചെയ്തു. അവിടെനിന്നും യാത്രതിരിച്ചു അന്ത്യോഖ്യാ പാത്രിയൎക്കീസുബാവായുടെ തിരുമുമ്പാകെ എത്തി അയാളെ മെത്രാനായി പട്ടംകെട്ടി അയക്കണമെന്നു മലയാളത്തുള്ള പള്ളിക്കാരുടെ അപേക്ഷാപത്രമായി ഒരു എഴുത്തു വ്യാജമായി നിൎമ്മിച്ചുണ്ടാക്കി കൊടുത്തു അതുമൂലം പാത്രിയൎക്കീസുബാവായെ വഞ്ചിച്ചു മെത്രാൻ സ്ഥാനവും അത്താനാസ്യോസ എന്ന പേരും കൈക്കൊണ്ടു അയാൾക്കു സ്ഥാനംകൊടുത്ത വിവരത്തിനു പാത്രിയൎക്കീസിൽ

---

“ അവൻ (അത്താനാസ്യോസ) തന്നാട്ടുകാരനും കുറെമുമ്പു കൂട്ടുകാരനായ ഒരു യൌവനക്കാരനോടുകൂടെ മദ്രാസിലേക്കു പഠിപ്പാൻ അയക്കപ്പെട്ടവനത്രെ. കുറെനാൾ പഠിച്ചു സാധാരണ അറിവു സമ്പാദിച്ചശേഷം അവൻ പിശാചിന്റെ കണിയിൽ വീഴുകയാൽ പഠിച്ചിരുന്ന പള്ളിക്കൂടത്തിൽനിന്നും അവനെ തള്ളിക്കളഞ്ഞു. പിന്നീടു അവൻ അന്ത്യോഖ്യായ്ക്കു പുറപ്പെട്ടു പാത്രിയൎക്കീസിന്റെ വാസസ്ഥലമായ മറുദീനിൽ എത്തി. അന്നു തിരുവിതാംകൂറിലെ സുറിയാനിപ്പള്ളികളിൽ ഒരുമെത്രാൻ ഉണ്ടെന്നു അയാൾ നല്ലവണ്ണം അറിഞ്ഞിരുന്നു. എങ്കിലും മേല്പട്ട സ്ഥാനം കൈക്കലാക്കുവാൻ വേണ്ടിയ സൂത്രങ്ങൾ ഒക്കെയും ചെയ്തു തന്നാട്ടിലേക്കു മടങ്ങിപ്പോന്നു”

പാത്രിയൎക്കീസുബാവാ തിരുമനസ്സുകൊണ്ടു ലണ്ടനിൽ താമസിച്ചിരുന്നപ്പോൾ തനിക്കു ദ്വിഭാഷിയായിരുന്ന റെവറണ്ടു ജി-പി-ബാഡ്ജർ സായ്പവർകൾ ഫെബ്രുവ[illegible]ൽ മൂസൽപട്ടണത്തിൽ താമസിച്ചിരുന്നപ്പോൾ ഈ അത്താനാസ്യോസും അവിടെ എത്തി തമ്മിൽ കണ്ട വിവരത്തെപ്പറ്റി ആ സായ്പു പറയുന്നതു എന്തെന്നാൽ:

ഇവൻ (അത്താനാസ്യോസ) മൂസലിൽ വന്നസമയം അവിടെയുള്ള ക്രിസ്ത്യാനികൾ കുൎബാന ചൊല്ലുവാൻ അയാളോടു നിൎബന്ധിച്ചു. അയാൾക്കു പട്ടംകൊടുത്തു ഒരു മരിച്ചമെത്രാന്റെ ചത്തകൈ തലയിൽ വച്ചുകയാൽ ആ പട്ടത്വം വാസ്തവമല്ലെന്നു പറഞ്ഞു അയാൾ തൎക്കിച്ചു ഒടുക്കം ജനങ്ങളുടെ മുറുക്കത്താൽ അയാൾ കുൎബാന അൎപ്പിച്ചു. ഇവൻ വളരെ സാമൎത്ഥ്യമുള്ള മനുഷ്യൻ ആയിരുന്നു. മലയാളസുറിയാനിക്കാരുടെ പള്ളിക്രമത്തിലും മൎയ്യാദകളിലും വളരെമാറ്റങ്ങൾ വരുത്തണമെന്നു അന്നുതന്നെ കരുതിയിട്ടുള്ളപ്രകാരം അയാളുടെ ഭാവത്താൽ തോന്നി. മൂസലിൽ താമസിച്ചിരുന്ന മൂന്നു അമേരിക്കാൻ സ്വാതന്ത്ര്യമിഷ്യനറിമാരോടു അയാൾക്കു വളരെ ചങ്ങാത്തം ഉണ്ടായിരുന്നതുകൂടാതെ അവരുടെ വേലകാൎയ്യങ്ങളിൽ അയാൾ സംബന്ധിക്കയും ചെയ്തു.” നെസ്തോറുകാരെക്കുറിച്ചു [illegible] പുസ്തകം ൧-ാം വാല്യം ൭൧-ാം പുറം നോക്കുക ) See Badger's Nestorians and their Rituals Vol: i. P. 71.

നിന്നും തിരുവിതാംകൂർ സൎക്കാരിലെക്കു എഴുത്തും വാങ്ങിച്ചു ൧൦൨൩-ാമാണ്ടു മലയാളത്തു വന്നു ചെൎന്നു.

൭൩. ചോ- ഇതിന്റെ സത്യാവസ്ഥ ഗ്രഹിച്ചപ്പൊൾ പാത്രിയൎക്കീസുബാവാ എന്തുചെയ്തു?

ഉ- പാത്രിയൎക്കീസുബാവാ അയാളെ സകലസ്ഥാനത്തിൽനിന്നും ഭ്രംശംചെയ്തു പകരം മർ കൂറിലൊസ യൂയാക്കീംമെത്രാപൊലിത്തായെയും അദ്ദെഹത്തിനു സഹായിയായി മാർ അത്താനാസ്യൊസ സ്തെഫാനൊസു എപ്പിസ്കൊപ്പായെയും മലയാളത്തിനയക്കയും അത്താനാസ്യൊസ മത്ത്യൂസിനെ നീക്കി പകരം ഇവരെനിയമിച്ച വിവരത്തിനു സുറിയാനിപ്പള്ളിക്കാൎക്കും തിരുവിതാംകൂർ സൎക്കാരിന്നും എഴുത്തുകൾ കൊടുത്തയക്കയും ചെയ്തു

൭൪. ചോ- ൨൦ മെല്പട്ടക്കാർ മുഖാന്തരം വന്ന പാത്രിയൎക്കീസുബാവായുടെ ലെഖനങ്ങൾ തിരുവിതാംകൂർ സൎക്കാരിൽ കിട്ടി എന്നു എങ്ങിനെനിശ്ചയിക്കാം?

ഉ- താഴെ ചെൎത്തിരിക്കുന്ന പകൎപ്പിനാൽ അതുനിശ്ചയിക്കാം.

(പകൎപ്പു)

൧൦൨൫-മാണ്ടു വക നമ്പ്ര ൨൨൫.

തിരുവിതാംകൂർ റെസിഡെണ്ടുമെയിജർ ജെനറാൾഡബ്ലിയു കല്ലൻ അവൎകൾക്കു—സർ-മാർ അത്താനാസ്യൊസ സ്തെപ്പാനൊസ അന്ത്യൊഖ്യാ പാത്രിയൎക്കീസിൽനിന്നും മഹാരാജാവു തിരുമനസ്സിലെക്കായി കൊണ്ടുവന്നിട്ടുള്ള എഴുത്തും അതൊടെയച്ച ൩൬൦-ാം നമ്പ്രിൽ ൨൦ംമാസം ൧൯-ാംനു- തീയതി കൊടുത്തയച്ച എഴുത്തുംകിട്ടി.

തങ്ങളുടെ അനുഗ്രഹപ്രകാരം ആ എഴുത്തു ഞാൻ തിരുമുമ്പാകെ കൊടുത്തിരിക്കുന്നു. അതിലെ കാൎയ്യം സംബന്ധമായി വല്ലതെങ്കിലും കല്പനയുണ്ടാകുമ്പൊൾ തിരുമനസ്സിലെ അഭിലാഷം ഞാൻമുറപൊലെ തങ്ങളെ അറിയിക്കയുംചെയ്യും.

എന്നുദിവാൻ - വി - കൃഷ്ണറാവു (ഒപ്പു.)

തിരുവനന്തപുരത്തു ഹജൂർകച്ചെരിയിൽനിന്നും.

൧൦൨൫-ാമാണ്ടു മാൎച്ചുമാസം ൨൯-ാംനു-

ശരിപകൎപ്പു - റെസിഡെണ്ടു - ഡബ്ലിയു - കല്ലൻ (ഒപ്പു)

കൊച്ചിയിൽമാർ അത്താനാസ്യൊസ സ്തെപ്പാനൊസു അവൎകൾക്കുകൊടുപ്പാൻ.

൭൨. ചൊ- ഇതിൽപിന്നെ തിരുവിതാംകൂർ സൎക്കാരിൽനിന്നും ഈ വിഷയത്തിൽ ചെയ്ത നടപടിയുടെ വിവരം കെൾക്കട്ടെ?

ഉ- പാത്രിയൎക്കീസുബാവായുടെ മെൽപ്പറഞ്ഞ എഴുത്തു പ്രമാണിക്കാതെ അത്താനാസ്യോസ മെത്രാന്നനുകൂലമായി ഗവൎമ്മെന്തിൽനിന്നും ഒരു വിളംബരം പ്രസിദ്ധം ചെയ്തു. അതിന്റെ പകൎപ്പു താഴെ ചെൎത്തിരിക്കുന്നു.

(പകൎപ്പു)

നമ്പ്ര ൨൪൯-ാമതു　　　　　രായസം.

ശ്രീപത്മനാഭദാസ വഞ്ചിബാല മാൎത്താണ്ഡ വൎമ്മകുലശെഖര കിരീടപതിമന്നസുൽത്താൻ മഹാരാജരാജരാമരാജബഹദ്ദൂർഷംഷെർജംഗ മഹാരാജാവവൎകൾ സകലമാനപെൎക്കും പ്രസിദ്ധപ്പെടുത്തുന്ന വിളംബരം.

എന്തെന്നാൽ കോട്ടയത്തുപാൎക്കുന്നമാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ വയസ്സുകാലമായി സ്ഥാനം ഒഴിഞ്ഞിരിക്കകൊണ്ടും ആ സ്ഥാനത്തെക്ക അന്ത്യൊഖ്യായിൽനിന്നും [illegible] ങ്ങിച്ചുകൊണ്ടു വന്നിരിക്കുന്നമാർ അത്താനാസ്യോസ [illegible] മെത്രാപ്പൊലീത്തായായിട്ടു നിശ്ചയിച്ചിരിക്കകൊണ്ടും ഇതിനാൽ പ്രസിദ്ധപ്പെടുത്തുന്നതു എന്തെന്നാൽ - മലങ്കരഇടവകയിൽ പുത്തൻകൂററിൽ സുറിയാനിക്കാർ ഉൾപ്പെട്ട എല്ലാവരും മെൽ എഴുതിയ മാർ അത്താനാസ്യോസ മെത്രാപ്പൊലീത്തായെ അനുസരിച്ചു കീഴ്മൎയ്യാദപൊലെ നടന്നുകൊൾകയും വെണം.

എന്നു. ൧൦൨൭-ാമാണ്ടു കൎക്കടകമാസം ൧൫-ാംനു-

൭൩. ചൊ- സഹായിയായിവന്ന മാർ അത്താനാസ്യോസ സ്തെപ്പാനൊസ എപ്പിസ്കോപ്പാ ഇപ്പോൾ എവിടെ ആകുന്നു?

ഉ- അദ്ദെഹം മലയാളത്തുനിന്നും ഇംഗ്ലാണ്ടിനുപൊയി സങ്കടം ബൊധിപ്പിച്ചു ബഹുമാനപ്പെട്ട ഡയറക്ടരന്മാരുടെ കൊടതിയിൽനിന്നു (The Honourable Court of Directors) ഒരു ഉത്തരവു സമ്പാദിച്ചു. പിന്നിട്ട ദെഹസുഖമില്ലാത്തതിനാൽ അദ്ദെഹം അവിടനിന്നും പാത്രിയൎക്കീസുബാവായുടെ സന്നിധിയിലെക്കു പൊകയും ചെയ്തു.

"൪൩ ഉത്തരവിന്റെ പകൎപ്പ്.
വൈദീക ഡിപ്പാൎട്ടുമെണ്ട്.

"൧൮൫൭-ാമാണ്ടുവക ൬-ാമതു നമ്പ്രിൽ മെയിമാസം ൧൩-ാം നു- ബഹുമാനപ്പെട്ട ഡയറക്ടൎമ്മാരുടെ കോടതിയിൽനിന്നും ഉണ്ടായ ഉത്തരവിന്റെ എക്സ്ത്രാക്ട.

"തിരുവിതാംകോട്ടുള്ള സുറിയാനി സഭയുടെ മെത്രാപ്പോലീത്താസ്ഥാനത്തിനു വാദിക്കുന്ന ആളുകളെ സംബന്ധിച്ചു തിരുവിതാംകൂർ റെസിഡെണ്ട നടത്തിയിട്ടുള്ള ഏൎപ്പാടുകളെപ്പറ്റി അദ്ദേഹം പറയുന്ന സമാധാനം."

൧൮൫൬-നവംബർ-൧൭-ാംനുലെ (൧൩-ാം നമ്പർ) എഴുത്തിന്റെ ൧൮-ാംവകുപ്പു.

"൧൮൫൦ - ൧൮൫൪ - ൽ മാർ അത്താനാസ്യൊസ സ്തെപ്പാനൊസ തിരുവിതാംകൂറിൽ പ്രവെശിക്കുന്നതിനു അനുവദിക്കാതെ വിസമ്മതിച്ചതിനു ലെഫ്റ്റനാന്റ ജെനറാൾ കല്ലൻ പറയുന്നകാരണം- ഇതുപൊലെയുള്ള സംഗതികളിൽ മുമ്പിരുന്ന റെസിഡണ്ടന്മാർ ചെയ്തുവന്ന നടപ്പാകുന്നു. ദീൎഘക്ഷമമായിരിക്കണമെന്നു മുമ്പരുന്നൊരു ഞങ്ങൾ അഭിപ്രായപ്പെട്ടിട്ടുള്ള ഞങ്ങളുടെ ആഗ്രഹം യഥാൎത്ഥമായി നടന്നിട്ടില്ലാത്തതുകൊണ്ടും അതിനാൽ മാർ അത്താനാസ്യൊസ സ്തെപ്പാനൊസിനു വരപ്പെട്ട വിഘ്നം നെരിട്ടതിനാലും കൊണ്ടും ഞങ്ങൾ ഖെദിക്കുന്നു. ഇപ്പോൾ ഉള്ള വിവാദക്കാരിൽ മെത്രാൻസ്ഥാനത്തെക്കു ആദ്യം നിയമിക്കപ്പെട്ട മാർ അത്താനാസ്യൊസ മെത്രാനായി ഭരിക്കുന്നതിൽ പൊതുവെ ഒരു സന്തുഷ്ടി ഉണ്ടായിരിക്കുന്നപ്രകാരം കാണിച്ചിരിക്കുന്നു. ഇതുസുറിയാനി സഭയിലുള്ള ജനങ്ങ

"൬- ാംവകുപ്പു റെസിഡെണ്ടിന്റെ പകൎപ്പു തിരുവിതാംകൂർ റെസിഡെണ്ടിന്റെ ഗ്രാഹ്യത്തിനും നടത്തിപ്പിനും വെണ്ടി അയക്കപ്പെടണം. ആ ഉദ്യോഗസ്ഥൻ മെലാൽ ബഹുമാനപ്പെട്ട കോടതിയുടെ ആഗ്രഹങ്ങൾക്കു പ്രത്യേകം ശ്രദ്ധവെക്കണം.

൧൮൫൯-ജൂലൈ മാസം ൧൪-നു ഉണ്ടായ ആംഗലാവിധിന്നായതിന്റെ എക്സ്ത്രാക്ട"

ടാൻമാത്രം നിശ്ചയം വരുത്തെ
ണ്ടിയ ഒരു സംഗതിയാകുന്നു.
ഇനിമെൽ ആ നാട്ടിലെക്കു
അന്ത്യോഖ്യാ പാത്രിയർക്കി
സിനാൽ അയക്കപ്പെട്ടാവു
ന്ന മെല്പട്ടക്കാരുടെ വാദങ്ങ
ളെ അംഗീകരിക്കയൊ നിഷെ
ധിക്കയൊ ചെയ്യെണ്ടതും അ
വർതന്നെ ആകുന്നു. ഈ സം
ഗതിയിൽ ഞങ്ങൾ പറയുന്ന
ഉന്നമെഷത്തിൽ ശരിയാ
യി ശ്രദ്ധവയ്ക്കണമെന്നു ഞ
ങ്ങൾ ആഗ്രഹിക്കുന്നു.

"ശരി എക്സ്ട്രാക്ട്
ആക്ടിങ്ങ ചീഫ സിക്രട്ടെരി
ഇ - മൊൽററബി (ഒപ്പു)

തിരുവിതാംകൂർ കൊച്ചി റെസിഡെണ്ടിനു
ശരിപകൎപ്പു
റെസിഡെണ്ട - ഡബ്ലിയൂ - കല്ലൻ (ഒപ്പു)
"ഒത്തുനോക്കിയ - ഐ - എ - വിൽഡിങ്".

൨൯. ചൊ- മെല്പറഞ്ഞ മാർ കൂറിലോസ യൂയാക്കീം മെത്രാപ്പൊലീത്തായുടെ അവസാനചരിത്രം കെൾക്കട്ടെ?

ഉ- അദ്ദെഹം മലയാളത്തുതന്നെ താമസിച്ചു തന്റെ അടുക്കൽ വരുന്നവൎക്കു വെദകാൎയ്യങ്ങൾ ചൊല്ലിക്കൊടുക്കയും പട്ടക്കാരെയും ശെമ്മാശന്മാരെയും പട്ടംകെട്ടുകയും പാത്രിയർക്കീസിനാൽ ഭ്രഷ്ടാക്കപ്പെട്ട ആളിൽനിന്നു പട്ടത്വംകൈക്കൊണ്ടതുകൊണ്ടു തെററിപ്പൊയിഎന്നു ഏററുപറഞ്ഞു അനുതപിച്ചു തന്റെഅടുക്കൽ വരുന്നവരായി അത്താനാസ്യൊസ മത്രൂസിനാൽ പട്ടം കൊടുക്കപ്പെട്ട അനെകം കത്തനാരന്മാൎക്കും ശെമ്മാശന്മാൎക്കും രണ്ടാമതു പട്ടംകൊടുക്കയുംചെയ്തു പള്ളികളിൽ സഞ്ചരിച്ചുവരുമ്പൊൾ ൧൦൪൯-മാണ്ടു ചിങ്ങമാസം ൨൦-ാംനു മുളന്തുരുത്തി പള്ളിയിൽവച്ചു കാലംചെയ്തു അവിടെഅടക്കപ്പെടുകയുംചെയ്തു

വ്യ.ഥ. ചോ— മെല്പറഞ്ഞ അത്തനാസ്യോസ മത്യൂസിന്റെ നടത്തകൾ ഏതുപ്രകാരമായിരുന്നു?

ഉ. മലയാളസുറിയാനിക്കാർ മിക്കവാറും സ്വഭാവത്തിൽ സാധുക്കളും ഭീരുക്കളും ആകയാൽ ചിലരെ അയാൾ വശീകരവാക്കുകൊണ്ടു കൌശലിപ്പിച്ചും ചിലരെ ഭയപ്പെടുത്തിയും പള്ളികൾതോറും സഞ്ചരിച്ചു പള്ളിവക മുതൽകാൎയ്യങ്ങൾ ബലമായി അപഹരിച്ചും സമുദായത്തിനു തൃപ്തിയല്ലാത്ത ആളുകൾക്കു പട്ടംകൊടുത്തും സുറിയാനിക്കാൎക്കു പൊതുവെയുള്ള കൊട്ടയത്തെ സിമ്മനാരിവക വസ്തുക്കൾ വിറ്റു വീട്ടിൽ സമ്പാദിച്ചും ഭിന്നിതങ്ങളും കലഹങ്ങളും ഉണ്ടാക്കി പാത്രിയൎക്കീസിനും സുറിയാനിസഭയ്ക്കും ഒരു വൈരിയായി നടന്നുവന്നു.

വ്യ.ഢ. ചോ— അയാളുടെ കൌശലവാക്കിലും ഭയപ്പെടുത്തലിലും ജനങ്ങൾ അകപ്പെട്ടതു എന്തുകൊണ്ടായിരുന്നു.?

ഉ— ൯൫-ാം ചോദ്യോത്തരത്തിൽ കാണിച്ചിട്ടുള്ള തിരുവെഴുത്തു വിരോധംകൊണ്ടും താഴെ ചേൎത്തിരിക്കുന്ന സക്കുലർ ഉത്തരവുകൊണ്ടുമായിരുന്നു.

സക്കുലർ ഉത്തരവിനു പകൎപ്പു.

"നമ്പ്ര ൨൪൫൫— പൊലീസ.

"കൊട്ടയം മണ്ഡപത്തുംവാതുക്കൽ തഹശീൽദാൎക്കു എഴുതുന്ന ഉത്തരവെന്തെന്നാൽ — മലങ്കര ഇടവകയുടെ മാർ അത്തനാസ്യോസ മെത്രാപൊലീത്താ തൈമാസം ൨൭-ാംനു നമ്മുടെ പെൎക്കു എഴുതിയിരിക്കുന്നതായി വന്നിട്ടുള്ളകായിതത്തിൽ മാർ കുറിലോസു എന്നു പെരായി ഒരുത്തൻ മെത്രാപ്പൊലീത്തായുടെ സ്ഥാനം നടിച്ചുംകൊണ്ടു പള്ളികളിൽ ഗൂഢമായി സഞ്ചരിച്ചു ജനങ്ങളെ പറഞ്ഞു ഭെദിപ്പിക്കയും കുറ്റക്കാരായിട്ടു മറ്റും പള്ളികളിൽനിന്നു നീക്കംചെയ്തിട്ടുള്ള ആളുകളോടുചെന്നു കലഹങ്ങളും അക്രമങ്ങളും നടത്തിവരികയുംചെയ്തു വരുന്നതിനാൽ പള്ളിയിലുള്ള ചട്ടങ്ങളെ ക്രമമായി നടക്കുന്നതിനും നടത്തിക്കുന്നതിനും ഇടയില്ലാതെ തീൎന്നിരിക്കുന്നു എന്നു മറ്റും കാണുന്നു.

"മതവിഷയമായിട്ടുള്ള കാൎയ്യങ്ങളിൽ ഇവിടെനിന്നും പ്രവെശിപ്പാൻ ഇടയില്ലന്നുവരികിലും യാതൊരു അക്രമങ്ങൾക്കും ഇടവരാതെ ചട്ടംകെട്ടേണ്ടതു എത്രയും ആവശ്യമാകകൊണ്ടു മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ട പള്ളികളിൽ കൂടി നടക്കുന്ന ഒന്നു മനസ്സിപ്പാത്തവർ ഉണ്ടായിരുന്നാൽ അവർ വെറെ പള്ളി

കൾ മുറപൊലെ ബൊധിപ്പിച്ചുകെട്ടി യാതൊരു പ്രവെശങ്ങളുംകൂടാതെനടക്കയൊ മെത്രാന്റെ അധികാരത്തിൽ ഉൾപ്പെട്ടപള്ളികളിൽതന്നെ വല്ലതും അവകാശങ്ങൾഉണ്ടെന്നു അവർവിചാരിക്കുന്നപക്ഷം അതിനുമുറപൊലെ അദാലത്തിൽ ബൊധിപ്പിച്ചു തീർച്ചവരുത്തികൊൾകയൊ ചെയ്കയല്ലാതെ കീഴനടപ്പുവരുന്നതിനു വിരൊധമായി പള്ളികളിലുംമറ്റും അവർചെന്നു പ്രവൃത്തിക്കുന്നതിനു സമ്മതിക്കഎന്നുവച്ചാൽ സമാധാനത്തിനു വിരൊധം സംഭവിക്കുന്നതിനും അങ്ങിനെപ്രവൃത്തിക്കപ്പെടുന്നവരെ നമ്പ്രിൽചെത്തുവിസ്തരിച്ചു തക്ക കുററംകൊടുക്കുന്നതിനും ഇടവരുന്നതാകകൊണ്ടു അതിനുസംഗതിവരാതെ മെല്പറഞ്ഞനമ്മുടെ താല്പൎയ്യപ്രകാരം നടപ്പാൻതക്കവണ്ണം വിവരിച്ചിട്ടു ളള പള്ളികളിലെ ഇരുകക്ഷിക്കാരെയും തെഹ്ശീൽ ... ശീൽകാർ മുതലായവർ അറിഞ്ഞു ശരിയായി നടത്തിക്കയും എന്നിട്ടും അനുസരണംഇല്ലാതെരിന്നു പള്ളികളിൽചെന്നു കീഴനടപ്പിനു വിരൊധമായിഎന്തെങ്കിലും പ്രവൃത്തിച്ചതായി മെത്രാനൊ പള്ളിക്കാററരൊ എഴുതി അയച്ചാൽ ഉടനെ ... ളെവരുത്തി നമ്പ്രിൽചെത്തുവിസ്തരിച്ചു തക്ക കുററംകൊടുത്തു എഴുതി ബൊധിപ്പിക്കയും ചെയ്തുകൊൾകയും വെണം.

"ഇമ്മെയ്ക്കിക്ക എഴുതിയദിവാൻ മാധവരാവു (ഒപ്പു)

"൧൦൪൨-ാമാണ്ടു മാശിമാസം ൩-ാംനു"

വ്യവ. ചൊ- ൪ം സക്കലർ ഉത്തരവെഴുതിയ ദിവാനെപ്പററി സുറിയാനിക്കാർ ഏതുപ്രകാരം വിചാരിച്ചുവന്നു?

ഉ- അത്താനാസ്യോസ ഒരു ബിഷൊപ്പായിരുന്നതിനാൽ വ്യാജംപറയുന്നതല്ലെന്നു വിശ്വസിച്ചു ഇങ്ങനെ ഒരുത്തരവു പുറപ്പെടുവിപ്പാൻ എടയായെന്നും കാൎയ്യത്തിന്റെ സത്യാവസ്ഥ ഗ്രഹിക്കുമ്പൊൾ മറിച്ചു ഒരുത്തരവു അയക്കുമെന്നും അത്രെ വിചാരിച്ചുവന്നതു. വിശെഷിച്ചു, ൪ം ദിവാൻജി അറിവും വിദ്യയും പ്രാപിച്ചിട്ടുള്ള ആളും കുടികളൊടും പ്രത്യെകം ക്രിസ്ത്യാനികളൊടും ദയവുള്ളവനുമായിരുന്നു എന്നുമാത്രമല്ല അദ്ദെഹം ദിവാനുദ്യൊഗം ഏറ്റതിൽപിന്നെ കീഴുദ്യൊഗസ്ഥന്മാർ പാപങ്ങളൊടു ചെയ്തുവന്ന അക്രമങ്ങളെയും കൈക്കൂലി എന്ന മഹാ പാപത്തെയും തിരുവിതാംകൂറിൽനിന്നും നീക്കിക്കളഞ്ഞു എന്നുതന്നെ പറയാം.

വ്യവ. ചൊ- മെൽ വിവരിച്ച തിരുവെഴുത്തുവിളംബരവും

സക്കലർ ഉത്തരവുംമൂലം സുറിയാനിജനത്തിന വല്ല ഉപദ്രവും തട്ടിയിട്ടുണ്ടൊ?

ഉ- മെലെജമാനന്റെ വരുതി അനുസരിക്കാതെ താന്തൊന്നിയായിനടക്കുന്ന വെദവിപരീതിയെ കീഴവഴക്കാത്ത കാരണത്താൽ അയാൾ പല കള്ള ആവലാധികൾ ഉണ്ടാക്കി സക്കാർ ആളുകളെ സ്വാധീനപ്പെടുത്തി സക്കലർ ഉത്തരവിലെ താല്പൎയ്യം അനുസരിച്ചു വിധികൾ ഉണ്ടാക്കിയതിനാൽ അനെകം സത്യസുറിയാനിക്കാർ തങ്ങളാലും തങ്ങളുടെ കാൎണ്ണവന്മാരാലും മുതൽചിലവുചെയ്തു പണിചെയ്യിച്ചു സത്യ ഇടയന്മാരുടെ കീഴിൽ നടത്തിവന്ന പള്ളികൾ സുറിയാനിസഭയുടെ ഒരു ശത്രുവിന വിട്ടുകൊടുക്കുകയുംവച്ചു വെറെ പള്ളികൾ ഉണ്ടാക്കി നടക്കെണ്ടിവന്നു.

൱൫. ചൊ- സുറിയാനിജനത്തിനും പള്ളികൾക്കും നെരിട്ടതും ഉപദ്രവവിവരം ഗ്രഹിച്ചശെഷം അന്ത്യൊഖ്യാ പാത്രിയക്കീസുബാവാ എന്തുചെയ്തു?

ഉ- അന്ത്യൊഖ്യാ സിംഹാസനത്തിലെ മൂന്ന വിശുദ്ധപിതാക്കന്മാരുടെ വായികളിൽനിന്നു ശാപവും മഹറൊനും കൈക്കൊണ്ടവനായ അത്താനാസ്യൊസമൂലം തിരുസഭയ്ക്കു നെരിട്ട ഉപദ്രവവിവരം ഗ്രഹിച്ചശെഷം മൂന്നാമത്തെ പത്രൊസഎന്ന പെരായ ഭാഗ്യപതിയായ ഇപ്പൊൾ വാഴുന്ന ശുദ്ധമാന മാറാൻമാർ ഇഗ്നാത്യൊസ പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു സിംഹാസനത്തുങ്കൽനിന്നും പുറപ്പെട്ടു ബ്രിത്തീഷമഹാരാജ്യത്തിന്റെ തലസ്ഥാനമായ കീൎത്തിപെട്ട ലണ്ടൻപട്ടണത്തിൽഎത്തി ബഹുമാനപ്പെട്ട ഇന്ത്യാ ചക്രവൎത്തിനി അവർകളെയും ഇന്ത്യയുടെ മെലധികാരത്തിൽ സ്റ്റെയിററു സിക്രട്ടറി എന്ന സ്ഥാനം വഹിച്ചിരുന്ന സൊലിസബെറിപ്രഭു അവർകളെയും മറ്റു പല മഹാന്മാരെയും സന്ദൎശനംചെയ്തു ഹരജികൾ ബൊധിപ്പിച്ചു.

൱൬ ചൊ- ഇംഗ്ലാന്തിലെക്കുള്ള പാത്രിയക്കീസുബാവായുടെ ഈ എഴുന്നെള്ളത്തുമൂലം മലയാളത്തെ കഴച്ചിലിന വല്ല തീരുമാനവും ഉണ്ടായൊ?

ഉ- സ്റ്റെയിററു സിക്രട്ടെറിഅവർകൾ ഇന്ത്യാഗവൎമ്മെന്തിലെക്ക കല്പന കൊടുത്തയച്ചയാൽ അതൊടുകൂടി ബഹുമാനപ്പെട്ട ബാവായും യാത്രതിരിച്ചു ബൊമ്പായിൽഎത്തി. ഉടൻമലയാള

മെത്രാപ്പോലീത്തായും ചെന്നുകണ്ടു ഇരുവരും ഒരുമിച്ചു മഹാരാജശ്രീ ഗവർണ്ണർസായ്പുവർകളെ കണ്ടു. അവിടത്തെകല്പനപ്പടി ചൊവാ തിരുവനന്തപുരത്തു എഴുന്നെള്ളി ൧൦൨൭-ാമാണ്ടു കക്കടകമാസം ൩-ാംനു- തിരുവിതാംകൂർ മഹാരാജാവുമായി ഒരു മഹാ കൂടിക്കാഴ്ച ഉണ്ടായി. ഉടൻ ഇംഗ്ലീഷ ഗവമ്മെന്തിന്റെ താല്പൎയ്യം അനുസരിച്ചു സുറിയാനിജനത്തിനു ഉപദേഷ്ടാക്കളായിരുന്ന മൂർ എഴുതിയിട്ടുള്ള തിരുവെഴുത്തുവിളംബരവും സക്കലർ ഉത്തരവും അനുസരിപ്പെടുത്തി ഒരു വിളംബരം സക്കാരിൽ നിന്നു പ്രസിദ്ധംചെയ്തു. അതിനു പകപ്പു താഴെ ചെത്തിരിക്കുന്നു.

തിരുവെഴുത്തുവിളംബരത്തിനു പകപ്പു

൧൦൨൭ ൩൩-ാമതു. രായസം.

ശ്രീപത്മനാഭ ദാസ വഞ്ചി ബാല രാമവൎമ്മ കുലശെഖര കിരീടപതിമന്നെ സുൽത്താൻ മഹാരാജ രാജെ രാമരാജെ ബഹാദൂർ ഷംഷെര്ജംഗ നൈററ ഗ്രാണ്ടു കമാൻഡർ ആഫ ദി മൊസ്റ്റു എക്സാംറെറഡ ആഡർ ആഫ ദിസ്റ്റാർ ആഫ ഇൻഡ്യാ മഹാരാജാ അവർകൾ സകലമാനപെക്കും പ്രസിദ്ധപ്പെടുത്തുന്ന വിളംബരം.

അൻറിയൊക്കിൽനിന്നും എഴുത്തുവന്നതുകൊണ്ടു മാർ അത്തനാസ്യൊസ്സിനെ സിറിയൻ പള്ളിയിൽ മിത്രാൻ സ്ഥാനത്തിലെക്ക നിയമിച്ചിട്ടുള്ളതായി ൧൦൨൫-ാമാണ്ടു കക്കിടകമാസം ൧൭-ാംനു- ഉണ്ടായ വിളംബരത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതുകൊണ്ടും അൻറിയൊക്കിലെ ഇപ്പോഴത്തെ പെത്രിയാക്കാ പെത്രിയാക്കിന്റെ പൂൎവ്വികനെ മെൽപ്പറഞ്ഞ മാർ അത്തനെഷിയസ്സിനെ സ്ഥാനത്തിൽനിന്നും മാററി മറെറാരു മിത്രാനെ നിയമിച്ചിരിക്കുന്നു എന്നു വാദിക്കുന്നതായി അറിയുന്നതുകൊണ്ടും ഇതിൽ സംബന്ധമുള്ള സകല മാനപെരെയും ഇതിനാൽ അറിയപ്പെടുത്തുന്നതു എന്തെന്നാൽ.

ഏതെങ്കിലും പള്ളികളുടെയൊ അവയിൽ ചെന്നിട്ടുള്ള വല്ല വസ്തുവിന്റെയൊ ഉടമസ്ഥതയൊ അവയിലുള്ള അവകാശങ്ങളെ അല്ലെങ്കിൽ തൽസംബന്ധികളായ ഉദ്യോഗസ്ഥന്മാരെ നിയമിക്കുകയൊ മാററുകയൊ. ചെയ്യുന്നതിലെക്കുള്ള അധികാരത്തെയൊ കുറിച്ചുള്ള ഏതെങ്കിലും വ്യവഹാരങ്ങളെ സാധാരണ കൊടതികളിൽ എടുത്തു വിസ്തരിച്ചു തീച്ചപ്പെടുത്തുന്നതിലെ

ക്കു മുമ്പിൽ ഉണ്ടായ വിളംബരം ഒരുപ്രകാരത്തെയും ബാധകമാണെന്നു വിചാരിച്ചു പൊകരുതാത്തതാകുന്നു.

". ഇങ്ങനെയുള്ള എല്ലാകാൎയ്യത്തിലും വാദിക്കുന്നതുപൊലെ ഒരു മെത്രാനെ മാററുകയും മററു ഒരാളിനെ നിയമിക്കുകയും ചെയ്യുന്നതിൽവച്ചു ഉതവിക്കാവുന്ന മററുവല്ല തക്കങ്ങളിലും സൎക്കാരിൽനിന്നും അക്രമം നടക്കാതെ സമാധാനത്തെ രക്ഷിക്കുന്നതിനുമാത്രമെ പ്രവെശിക്കയുള്ളു.

കാലക്രമെണ ഇപ്പൊൾ ഭെദപ്പെട്ടുപൊയിട്ടുള്ളവയായ ഓരൊ സമയങ്ങളിലും ഓരൊ സംഗതിവശാലും ഉണ്ടായിട്ടുള്ള വിളംബരങ്ങളാൽ സിറിയൻപള്ളിയിൽ ഓരൊ സ്ഥാനനിയമങ്ങളെക്കുറിച്ചു സൎക്കാരിലെക്കുള്ളതായിട്ടു പ്രദൎശിപ്പിക്കപ്പെടുന്നതായി തൊന്നുന്ന എല്ലാ സംബന്ധത്തെയും ഇപ്പൊൾമുതൽക്കു ഒഴിച്ചുകളയുന്നതാകുന്നു.

". എല്ലാകക്ഷിക്കാരരും ഒരു രാജ്യത്തിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന കൊടതി മുഖാന്തരത്തെ തങ്ങൾക്കു അൎഹങ്ങളായി തൊന്നുന്ന സംകടനിവൎത്തികൾ വരുത്തിക്കൊള്ളെണ്ടതാകുന്നു എന്നു എല്ലാവരെയും സ്പഷ്ടമായി തെൎയ്യപ്പെടുത്തുന്നു.

" എന്നു ൧൦൫൧-ാമാണ്ടു കുംഭമാസം ൨൩-ാംനു-"

൨൭). ചൊ– ബ്രിത്തീഷഗവൎമ്മെന്തും തിരുവിതാംകൂർ ഗവൎമ്മെന്തും പാത്രിയൎക്കീസു ബാവാ അവൎകൾക്കു ചെയ്തിട്ടുള്ള ബഹുമതികൾ എന്തെല്ലാമെന്നു വിവരിക്കാമൊ.?

ഉ– മഹാരാജ്ഞി അവൎകൾ ബ്രിത്തീഷ കൊടിക്കീഴ എവിടെയും ബഹുമാനിക്കത്തക്ക ഒരു സ്വൎണ്ണമുദ്ര ബാവായ്ക്കു കൊടുത്തു. ഇംഗ്ലണ്ടുമുതൽ ഇന്ത്യാവരെയുള്ള വഴിച്ചിലവു അശെഷം ഗവൎമ്മെന്തിൽനിന്നും കല്പിച്ചുകൊടുത്തു. ബാവാ എഴുന്നെള്ളുന്ന സ്ഥലങ്ങളിൽ രാജാക്കന്മാരെപ്പൊലെ വെടിയൊടുകൂടെ തന്നെ കൈക്കൊണ്ടു. മെഹകാവലിനായി മദ്രാസ ഗവൎമ്മെന്തിൽനിന്നും ഒരു പൊൻ വില്ലക്കാരനെ വിട്ടുകൊടുത്തു. തിരുവിതാംകൂർ സൎക്കാരിൽനിന്നും പട്ടാളവും ബാണ്ടും അയച്ചു തന്നെ എതിരെററു തിരുമനസ്സിലെ സവാരിക്കു വെണ്ട വണ്ടി കുതിരമുതലായവ കൊട്ടാരംവകയിൽനിന്നും കൊടുത്തു. മഹാരാജാവു ബഹുമാനത്തിനടുത്ത ഒരു സ്വൎണ്ണമുദ്ര കൊടുക്കയും മെഹകാവലിനായി തിരുമനി കാവല്ക്കാരായ പട്ടക്കാരരിൽ രണ്ടുപെരെ വിട്ടയക്കയുംചെയ്തു. അപ്രകാരംതന്നെ ഇളയതമ്പുരാനും ഒരു

ിച്ചും തമ്പുരാന്റെ ഒരു പടവും ബാവായ്ക്കു സമ്മാനംചെയ്തു. തിരുമനസ്സിലെ സർക്കാറ യാത്രയിൽ താൻ ചെല്ലുന്ന സ്ഥലങ്ങളിൽ ഒക്കെയും തഹശീൽദാരന്മാർ മുതലായ സക്കാർ ഉദ്യോഗസ്ഥന്മാർ വെണ്ട സഹായങ്ങൾ ചെയ്തുകൊടുക്കണമെന്നു മണ്ടവത്തുംവാതില്ക്കൾതൊറും സക്കലർ ഉത്തരവുകൾ അയച്ചു. ഇവയെ കൂടാതെ മറ്റും അനെകം ബഹുമതികൾ ചെയ്തിട്ടുണ്ടു.

൧൧. ചൊ— പാത്രിയക്കീസുബാവാ മലയാളത്തുവച്ചു നടത്തിയിട്ടുള്ള പ്രധാന ആത്മീക ക്രിയകൾ എന്തെല്ലാമാകുന്നു?

ഉ— ൧-ാമതു സഭയുടെ ഉറപ്പിനും സ്ഥിരതയ്ക്കുംവെണ്ടി. ൧൦൫൧-ാമാണ്ടു മിഥുനമാസം ൧൫-ാംനു- വടക്ക മാർതൊമ്മാശ്ലീഹായുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള മുളന്തുരുത്തിപ്പള്ളിയിലും ൧൦൫൨ മകരമാസം ൧൫-ാം നു- തെക്കു മാർ എസ്തപ്പാനൊസു സഹദായുടെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള വെളിയനാട്ടുപള്ളിയിലും സകല സുറിയാനിപ്പള്ളി യൊഗക്കാരെയും കത്തങ്ങളെയും വിളിച്ചു സൂന്നഹദൊസുകൂട്ടി വെണ്ടും കാൎയ്യങ്ങളെപ്പറ്റി ചിന്തിച്ചു. ഇവയിൽ മുളന്തുരുത്തിൽ സൂന്നഹദൊസിൽവച്ചു മെലാൽ അത്താനസ്യൊസ മത്ത്യൂസിന്റെ എടത്തുടിൽ പ്രവെശിക്കയില്ലെന്നു എല്ലാവരെയുംകൊണ്ടു സത്യംചെയ്യിക്കയും മെലാൽ സഭയിടപെട്ട കാൎയ്യാദികൾ അനുഷ്ഠിക്കുന്നതിന്നു വടക്കരും തെക്കരുമായി ഇരുപത്തുനാലു പ്രമാണികളെ കമ്മട്ടിക്കാരായും മാർ ദിവന്നാസ്യൊസ മെത്രാപ്പൊലീത്തായെ പ്രസിഡെണ്ടായും നിയമിക്കുകയുംചെയ്തു.

൨-ാമതു—മുളന്തുരുത്തിപ്പള്ളിയിൽവച്ചു ൧൦൫൧-ാമാണ്ടു ചിങ്ങമാസം ൧൫-ാംനു- വളരെ പട്ടക്കാരെയും ജനങ്ങളെയും കൂട്ടി മൂറൊൻകൂദാശചെയ്തു. ഈ ദിവ്യ അഭിഷെകതൈലം ഇതിന്നുമുമ്പിൽ മാർ ബസെലിയൊസ മപ്രിയാനാ മുതലായ ബാവാന്മാരുടെകാലത്തു കണ്ടനാട്ടുപള്ളിയിൽവച്ചു കൂദാശചെയ്തു എന്നുകെട്ടു കെൾവി ഉള്ളതല്ലാതെ കണ്ടിട്ടുള്ളവർ മലയാളത്തിൽ ഇല്ലാഞ്ഞു.

൩-ാമതു. മാർ ദിവന്നാസ്യൊസ മെത്രാപ്പൊലീത്തായൊടുകൂടെ സഭാഭരണത്തിനു ആറു റെമ്പാന്മാരെ മെത്രാന്മാരായി വാഴിച്ചു.

൧൨. ചൊ— അത്താനാസ്യൊസ മത്ത്യൂസ എന്ന ആൾക്കു പാത്രിയക്കീസു ബാവാ രണ്ടാമതു കല്പിച്ചുകൊടുത്ത പെർ എന്താകുന്നു?

ഉ- സുറിയാനി വിശ്വാസത്തിന്നും അന്ത്യോഖ്യാ പാത്രിയക്കിസിന്നും വിപരീതമായി നടക്കയൊ ബാവായുടെ കല്പന ഉല്ലംഘനംചെയ്കയൊ ചെയ്യുന്ന നാളിൽ കൎത്താവിന്റെ ശത്രുവും പരബോധപ്പെട്ട പിശാചുമായ ആ ബെലയാറിന്റെ ചെങ്ങാതി ഞാനാകും" എന്നു മെല്പട്ടസ്ഥാനം കൈക്കൊണ്ടസമയം അയാൾ ഏറ്റുപറഞ്ഞ സത്യപത്രപ്രകാരം "ബെലയാർ" * എന്ന പെർ പാത്രിയക്കിസുബാവാ അയാൾക്കു കൊടുത്തു. എന്നാൽ മെല്പട്ടസ്ഥാനം കൊടുത്തസമയം പാത്രിയക്കിസിനാൽ കൊടുക്കപ്പെട്ട അത്താനാസ്യൊസ എന്നപെർ ഏതുപ്രകാരം സുറിയാനിക്കാർ കൈക്കൊണ്ടുവൊ അപ്രകാരംതന്നെ സ്ഥാനഭ്രംശസമയത്തും ആ ആളിനാൽതന്നെ കല്പിച്ചുകൊടുത്ത പെരും അംഗീകരിക്കെണ്ടതാകയാൽ ഇപ്പോൾ എല്ലാ സുറിയാനിക്കാരും അയാളെ ബെലയാർ എന്നു വിളിച്ചുവരുന്നു.

൪൦. ചൊ- അയാൾ മെല്പട്ടസ്ഥാനം കൈക്കൊണ്ടസമയം സത്യം ചെയ്തിട്ടുണ്ടെന്നുപറഞ്ഞുവല്ലൊ ആ സത്യവാചകം ഏതുപ്രകാരമെന്നുപറയാമൊ?

ഉ- ആ സത്യപത്രത്തിന്റെ പത്താം അദ്ധ്യായത്തിന്റെ ഒരു ഭാഗംമാത്രം താഴെ ചെൎത്തിരിക്കുന്നു.

"ശുദ്ധമുള്ള പന്ത്രണ്ടു ശ്ലീഹന്മാരുടെയും ശുദ്ധമുള്ളമൂന്നുസുന്നഹദോസുകളുടെയും വിശ്വാസത്തിന്മെൽ സ്ഥിരമായിനിന്ന ശുദ്ധമുള്ള ബാവാന്മാർ എല്ലാവരെയും ഞാൻ കൈ...
ഹുമാനിക്കുന്നു എന്നുദൈവത്തിന്റെ തിരുമുമ്പ... എന്ന ബെലയാ
ശ്വസിച്ചു ഏറ്റുപറയുന്നു- അതായതു തിരു... ഖ്യാ പാത്രിയക്കി
ഇഗ്നാത്യൊസിനെയും, ദിവന്നാസ്യൊസി... മെൽ വിവരിച്ചു
സ്യൊസിനെയും, യൊലിയൊസിനെയും, കൂ... ണ്ടസമയം സത്യം
ബസെലിയൊസിനെയും, ഗ്രീഗൊറിയ... കടമ്പടി എഴുതിയി
സ്യൂറൊസിനെയും, സെവെറിയൊ...
യൊസിനെയും, പിലക്സിനൊസി...
നെയും, തിരിഞ്ഞെടുക്കപ്പെട്ടവരിൽ ... പിന്നെ കൊട്ടയത്തി
സെന്മാരെയും ദൈവത്തിന്റെ ശുദ്ധമുള്ള... ത പത്രം എഴുതി ഏ
യിൽ ഉണ്ടായിട്ടുള്ളവരും ഇനി ഉണ്ടാകുന്ന... ആ പത്രംതന്നെ
പ്പോലെ സത്യമുള്ള സകലമല്പാന്മാരെയും ഞാ... തൊകയാൽ ബ
അവരൊടു ഞാൻ ചെരുന്നു. വിശെഷം മിശിഹായുടെ പക്കപ്പ്... ...

* എവുഗ്രി-൧൭൮൭ കൊച്ചിയിൽ സെന്തൊമാസ അ...
ച്ചിട്ടുള്ള പാത്രിയക്കിസുബാവായുടെ സങ്കലൻ കല്പനയും-

സത്തിനും ഇന്നു ദൈവത്താൽ ശ്രേഷ്ഠതപ്പെട്ട അന്ത്യോഖ്യായു
ടെ ശ്ലീഹായുടെ സിംഹാസനത്തിൽ വാഴുന്ന ബഹുമാന
പ്പെട്ട രണ്ടാമത്തെ ഏലിയാസ എന്ന മാറാൻമാർ ഇഗ്നാത്യോ
സ പാത്രിയക്കീസ ബാവായുടെ മെല്പട്ടസ്ഥാനത്തിനും അദ്ദെഹത്തി
ന്റെ പിന്നാലെ ഉണ്ടാകുന്ന എല്ലാ മെല്പട്ടക്കാൎക്കും യൊഗ്യമാ
കുന്നതുപൊലെ അനുസരണവും ചൊല്പവിളിയും ഉള്ളവനായി
നടപ്പാൻ ഇനിക്കു ന്യായമാകുന്നു ഞാൻ എപ്പൊഴും അവരു
ടെ കല്പനകളെ അനുസരിച്ചു കൈക്കൊണ്ടു അവരൊടു ഞാ
ൻ ചെരുന്നു. അവരുടെ കല്പനകളിൽനിന്നു വലത്തൊട്ടെങ്കിലും
ഇടത്തൊട്ടെങ്കിലും ഞാൻ വിട്ടുമാറുന്നില്ല. ഈ സത്യ ഉടമ്പടി എ
ന്റെ പൂൎണ്ണമനസ്സൊടെ ഞാൻ ചെയ്യു. ബലത്താൽ അല്ലാ. എ
ന്നാൽ ഇത സകലവിധവാദത്തിൽനിന്നു വെർതിരിയപ്പെ
ട്ടതാകുന്നു. വീണ്ടും അവരുടെ കല്പനകളെ ഞാൻ കൈക്കൊള്ളുന്നു
എന്നും ബലഹീനനായ ഞാൻ ജീവനൊടിരിക്കുന്ന കാലമൊ
ക്കെയും അവരുടെ കല്പനയിൽനിന്നു ഞാൻ വിട്ടുമാറുന്നതല്ലെന്നും
ഞാൻ വാഗ്ദത്തം ചെയ്യുന്നു. പിന്നെയും ദൈവത്തിന്റെ തിരു
മുമ്പാകെയും ശുദ്ധമുള്ള തന്റെ മദ്ബഹായുടെ മുമ്പാകയും വെടി
പ്പുള്ള രഹസ്യങ്ങളുടെ മുമ്പാകയും ഞാൻ ഏറ്റുപറയുന്നു. ശുദ്ധ
മുള്ള മാലാഖാമാരും ജീവനുള്ള സ്ലീബായും വന്ദിക്കപ്പെട്ട ഏവ
ൻഗെലിയൊനും പൂൎത്തിപ്പെട്ട പട്ടത്വത്തിന്നടുത്ത ഈ കൂട്ടവും ബ
ഹുമുള്ള ലൊകരും ഈ എന്റെ വാഗ്ദത്തത്തിനു സാക്ഷിയാ
ഏതുദിവസത്തിലൊ ഏതു നെരത്തിലൊ ഈ വാഗ്ദ
ൻ ഭെദം ചെയ്തു ശുദ്ധമുള്ള പാത്രിയക്കീസന്മാരു
ത്തിന്നനുസരിക്കാതെ അറപ്പു കെട്ടു അവരുടെ ക
ഞാൻ വിട്ടുമാറുകയൊ സത്യവിശ്വാസത്തൊ
ിന്നു യാക്കൊബായ സുറിയാനിക്കാരുടെ മാൎഗ്ഗ
വിട്ടുള്ള മറ്റൊരു മാൎഗ്ഗത്തിലെക്കു ഞാൻ ചെരു
രായ നമ്മുടെ പള്ളിച്ചട്ടങ്ങൾക്കു വിപരീ
ഞാൻ കൈക്കൊൾകയൊ ശുദ്ധമുള്ള മൂന്നു
വിശ്വാസത്തിനു വിപരീതമായിട്ടുള്ള ഒരു
താൻ വിശ്വസിക്കയൊ നമ്മുടെ പള്ളിച്ചട്ടങ്ങ
നാകളും ഞാൻ ഭെദപ്പെടുത്തുകയൊ ചെയ്തു
ദൈവത്തിന്റെ തിരുവായിൽനിന്നും നമ്മുടെ കൎത്താ
ഹാന്മാരുടെ തലവനായ ശുദ്ധമുള്ള മാർപത്രൊസി
ിന്നും അദ്ദെഹത്തിന്റെ ചെങ്ങാതിമാരായ ശ

ഷം പതിനൊന്നു സ്ലീഹന്മാരുടെ വായിൽനിന്നും തിരുസഭയുടെ തലവനായ ശുദ്ധമുള്ള മാർ ഇഗ്നാത്യോസിന്റെ വായിൽനിന്നും ശുദ്ധമുള്ള മൂന്നു സുന്നഹദോസുകളിൽ കൂടപ്പെട്ട സ്തുതിചൊവ്വാക്കപ്പെട്ട ബാവാന്മാർ എല്ലാവരുടെ വായിൽനിന്നും പരിശുദ്ധാന്മാവിൽ തിരുഷ്ഠിക്കപ്പെട്ടവരായ സകല മല്പാന്മാരുടെ വായിൽനിന്നും മാർ പത്രൊസസ്ലീഹായ്ക്കു പകരം നമ്മുടെ കർത്താവായ യെശുമിശിഹായുടെ സത്യമുള്ള വീട്ടധികാരിയായി മീഖായെസ്സൊടിരിക്കുന്ന പൊങ്ങപ്പെട്ട മെല്പട്ടക്കാരനായ മാർ ഇഗ്നാത്യോസ പാത്രിയക്കീസു ബാവായുടെ വായിൽനിന്നും ശപിക്കപ്പെട്ടവനും പിരാക്കപ്പെട്ടവനും ഞാനാകും. വീണ്ടും ശുദ്ധമാനപള്ളിയിൽനിന്നു വെർതിരിയപ്പെട്ടവനും ശുദ്ധമുള്ള കൂദാശകളുടെ സംബന്ധത്തിൽ നിന്നും തള്ളപ്പെട്ടവനും അതിനെ ഞാൻ കൈക്കൊണ്ടു എന്ന അരുപിക്കടുത്ത നൽവരത്തിൽനിന്നു ഒഴിയപ്പെട്ടവനും ഉന്നതപ്പെട്ട പട്ടസ്ഥാനത്തിന്റെ നിലയങ്കിയിൽനിന്നും ഉരിയപ്പെട്ടവനും ഞാനാകും. ദൈവമായ കർത്താവിന്റെ ശത്രുക്കാരനും അരുപിക്കടുത്ത സ്ഥാനത്തിൽനിന്നു തള്ളപ്പെട്ടു എന്നു പരബോധമാകപ്പെട്ട പിശാചായ ആ ബെലയാറിന്റെ ചെങ്ങാതിയും ഞാനാകും. കെട്ടുവാനും അഴിപ്പാനും ശപിപ്പാനും അരുപിക്കടുത്ത കാൎയ്യങ്ങളെ വിധിപ്പാനും ദൈവത്തിൽനിന്നു നല്കപ്പെട്ടു എന്ന അധികാരംപോലെ പാത്രിയക്കീസിനാൽ ഞാൻ വിധി ഏല്ക്കപ്പെട്ടു തള്ളപ്പെട്ടവനും ഞാൻ യോഗ്യനാകപ്പെട്ടു."

൪൧. ചൊ- അത്താനാസ്യോസ മത്യൂസ എന്ന ബെലയാർ സുറിയാനി വിശ്വാസത്തിനും അന്ത്യോഖ്യാ പാത്രിയക്കീസിനും കീഴ്പെട്ടു നടന്നുകൊള്ളാമെന്നും മറ്റും മെൽ വിവരിച്ചപോലെ അയാൾ മെല്പട്ടസ്ഥാനം കൈക്കൊണ്ടസമയം സത്യം ചെയ്തുകൂടാതെ വല്ലപ്പോഴും അപ്രകാരം ഉടമ്പടി എഴുതിയിട്ടുണ്ടൊ?

ഉ- അയാൾ മലയാളത്തു വന്നതിൽപിന്നെ കൊട്ടയത്തിന്നു സമീപം കല്ലുങ്കത്രെ പള്ളിയിൽവച്ചു ഒരു പത്രം എഴുതി ഏതാനും പള്ളിക്കാരൊടുകൂടെ ഒപ്പുവച്ചിട്ടുണ്ടു. ആ പത്രംതന്നെ അയാളുടെ ഉൾപ്പെട്ടിരുന്ന കുറ്റം വിധിക്കത്തക്കതാകയാൽ ബഹുജനത്തിന്റെ അറിവിനായി അതിന്റെ പകൎപ്പു താഴെ ചെൎത്തിരിക്കുന്നു.

(പകർപ്പ്)

"സർവ്വശക്തനായി ആദ്യന്തമില്ലാത്ത മനുവാപത്തിന്റെ തിരുനാമത്താലെ പള്ളികൾ ഒക്കയുടെയും മാതാവായ അന്ത്യോഖ്യായുടെപള്ളിയിൽ പത്രോസിന്നടുത്ത സിംഹാസനത്തിന്മെൽ മുഷ്ക്കരപ്പെട്ടിരിക്കുന്ന തലവരുടെ തലവനും ഇടയരുടെ ഇടയനും ബാവാന്മാരുടെ ബാവായും ആയ ബഹുമാനപ്പെട്ട നമ്മുടെ ബാവാ മാർ ഇഗ്നാത്യോസ പാത്രിയക്കീസിന്റെ കൈവാഴ്ച കീഴുൾപ്പെട്ട മലങ്കരഇടവകയുടെ മെത്രാപ്പൊലീത്താ മാർ അത്താനാസ്യോസും (മത്ത്യൂസ) അങ്കമാലി നിരണം ഉൾപ്പെട്ട പള്ളിക്കാറരും കൂടി കൊട്ടയത്തു കല്ലുങ്കത്രെ ശുദ്ധമാകപ്പെട്ട മാർ ഗീവറുഗീസ സഹദായുടെ പള്ളിയിൽവച്ചു ൧൮൪൩-ാമതുക്കു കൊല്ലം ൧൦൧൯-ാമാണ്ടു കന്നിമാസം ൩-ാംന്തി വെള്ളിയാഴ്ചദിവസം എഴുതിയ പടിയോല.

"മലയാളത്തിൽ സുറിയാനിക്കാരുടെമെൽ മെത്രാപ്പൊലീത്തായായിട്ടു പാലമറ്റത്തു തറവാട്ടിൽനിന്നുള്ള മാർ തൊമ്മാൻ മെത്രാൻ ബഹുമാനപ്പെട്ട നമ്മുടെബാവാ മാർ ഇഗ്നാത്യോസ പാത്രിയക്കീസിന്റെ സ്ഥാനത്തിക്കാരനൊടുകൂടി ബാവാന്മാർ മാർ ദിവന്നാസ്യോസ എന്ന നാമധെയത്തിൽ മെത്രാപൊലീത്തായായിട്ടു വാഴിച്ചു അദ്ദെഹം സുറിയാനിസഭയെ വിചാരിച്ചു വരുമ്പൊൾ ൯൮൩-ാമാണ്ടു മീനമാസത്തിൽ കാലംചെയ്തശെഷം ആ വകയിലുള്ള മാർ തൊമ്മാൻ, ൯൯൦-ാമാണ്ടു ധനുമാസംവരെയും പള്ളികൾ വിചാരിച്ചുവന്നാറെ അവരുടെ കാലംകഴിഞ്ഞതിന്റെശെഷം ആ തറവാട്ടിൽ പ്രാപ്തിയുള്ള ആളുകൾ ഇല്ലായ്കയും അന്ത്യോഖ്യായിൽനിന്നു ബാവാന്മാർവരായ്കയും നിമിത്തം കയാൽ മുമ്പിൽ(വലിയ)മാർ ദിവന്നാസ്യോസ മെത്രാപ്പൊലീത്തായും യൊഗക്കാരുംകൂടി മലങ്കര എടവകയ്ക്കു പുറത്താക്കിയിരുന്ന കാട്ടുമങ്ങാട്ടു മെത്രാന്മാരുടെവകയിൽ ഉള്ളു കിടങ്ങൻ പീലക്കസീനൊസ(ഗീവറുഗീസ)മെത്രാപ്പൊലീത്തായൊടു കൊട്ടയത്തു സിമ്മനാരി പണിയിച്ചു പാർത്തിരുന്ന പുലിക്കൊട്ടിൽ യൊസെപ്പു റമ്പാൻ ദിവന്നാസ്യോസ മെത്രാപ്പൊലീത്താ എന്ന സ്ഥാനം ഏറ്റുവരികയും മെത്രാപ്പൊലീത്തന്മാരുടെ മുറയ്ക്കു സ്ഥാനം ലഭിച്ചിട്ടുള്ള തല്ലാഴികയാൽ ജനങ്ങളെക്കൊണ്ടു അനുസരണം വരുത്തുന്നതിനുവെണ്ടി ന്യൂതനമായിട്ടു വിളംബരംഉണ്ടാക്കിച്ചു അദ്ദെഹത്തെ അനുസരിച്ചു

ന്നടക്കേണ്ടതിന പരസ്യംചെയ്യിച്ചു ആ നാൾമുതൽ ആവക
യിൽമെത്രാന്മാർ പള്ളികൾ വിചാരിച്ചുവരുമ്പോൾ അന്ത്യോ
ഖ്യായിൽനിന്നും ബഹുമാനപ്പെട്ട ബാവാപാത്രിയക്കായുടെ ക
ല്പനയോടുകൂടെ സ്ലാത്തിക്കോനുമതലായുംകൊണ്ടു അത്താനാ
സ്യോസ (അബ്ദൽമ്മസീഹ)മെത്രാപ്പൊലീത്തായും റെമ്പാൻ
ബസാറായും ൧൦൦൧-ാമാണ്ടു വൃശ്ചികമാസത്തിൽ മലയാളത്തു
ളുറങ്ങിയശേഷം അന്നിവിടെ ഉണ്ടായിരുന്ന കിടങ്ങൻ പീല
ക്സിനോസ (ഗീവറുഗീസ)മെത്രാപ്പൊലീത്തായും ഇപ്പോൾ
ഇരിക്കുന്ന ചെപ്പാട്ടുപള്ളി ഇടവകയിൽ ആഞ്ഞാത്തിലിമൂട്ടിൽ ദിവ
ന്നാസ്യോസ (പീലിപ്പോസ) മെത്രാപ്പൊലീത്തായും മുമ്പാന്തര
ത്താൽ തിരികെ അയച്ചു അവർതന്നെ പിന്നെയുംവിചാരിച്ചു വ
രുന്നതും ഇവർക്കസ്ഥാനം തികവില്ലാഴികയാൽ മെല്പട്ടക്കാരെയും
സ്ലാത്തിക്കോനുംഅയച്ചു സുറിയാനിസഭയെ ഭരിക്കുന്നതിനും
ദിവന്നാസ്യോസ മെത്രാപ്പൊലീത്തായ്ക്കു സ്ഥാനംതികച്ചു കൊ
ടുക്കുന്നതിനും അപെക്ഷിച്ചു പാത്രിയക്കീസുബാവായുടെ തിരു
മനസ്സറിയിക്കുന്നതിന എഴുതികൊടുത്തയച്ചാറെ മലയാളത്തു
ള്ള സുറിയാനിസഭയും പള്ളികളും ഭരിയ്ക്കുന്നതിന ബാവാന്മാ
രെയും മുറൊനും പുസ്തകങ്ങളും കൊടുത്തയ്ക്കുമെന്നും ആ കല്പ
ന എഴുതപ്പെട്ടനെരംതൊട്ടു നിങ്ങളിൽനിന്ന ഒരുത്തൻ ചെമ്മാ
ശിനെഎങ്കിലും കശീശായെ എങ്കിലും ഉണ്ടാക്കുന്നതിന റൂഹാ
ദക്കുദിശായിൽനിന്നും എന്നിൽനിന്നും അനുവദിക്കപ്പെട്ടതാകു
ന്നില്ലന്നും മറ്റും പാത്രിയക്കീസുബാവാകല്പിച്ചു നമുക്കായിട്ടുഎ
ഴുതിയ റീശ്ശുതാകല്പന മാറൊശിഎന്നവൻ ൧൦൧൩-ാമാണ്ടു കുംഭ
മാസത്തിൽ തുമ്പമൺപള്ളിയിൽ കൊണ്ടുവന്നു മെലെഴുതിയ
മെത്രാപ്പൊലീത്തായുടെപക്കൽ കൊടുക്കയും വായിച്ചുകണ്ടു അ
ന്നുമുതൽ ഒന്നര സംവത്സരംമുടങ്ങി കല്പനാനുസരിച്ചു പട്ടം
കൊടുക്കാതെപാർത്തും പിന്നത്തേതിൽ കല്പനമറുത്തു പട്ടംകൊ
ടുക്കയും എല്ലാപള്ളികളിലും ജനങ്ങളെ ഭിന്നിപ്പിച്ചു കലഹങ്ങൾ
ഉണ്ടാക്കയും ചെയ്യുവരുന്ന സംഗതിയിങ്കൽ മാരാമണ്ണു എടവ
കയിൽ പാലക്കുന്നത്തു മത്തായി ശെമ്മാശ ഇവിടെനിന്നും പു
റപ്പെട്ടു മറുദീനിൽചെന്നു അന്ത്യോഖ്യായുടെ ബഹുമാനപ്പെട്ട
മാർ ഇഗ്നാത്യോസ പാത്രിയക്കീസുബാവായെകണ്ടു ഇവിട
ത്തെവസ്തുതകൾ ഒക്കെയും അറിവിച്ചാറെ അവിടത്തെ ഇഷ്ടപ്ര
കാരം സൂന്നഹദോസുകൂടി വിചാരിച്ചു മുൻ അപെക്ഷപ്രകാരം മ
ലയാളത്തുള്ള സുറിയാനിക്കാരെ ഭരിയ്ക്കുന്നതിന [illegible]

പട്ടംകെട്ടി അയച്ചാൽ കൊള്ളാമെന്നു അവർ നിശ്ചയിച്ചതിന്
ന്നും അത്താനാസ്യോസ മെത്രാപ്പോലീത്താഎന്ന സ്ഥാനവും
മലയാളത്തെക്ക സ്താത്തിക്കോൻമുതലായതും തിരുവിതാംകൂർകൊ
ച്ചി ൟരണ്ടു സംസ്ഥാനങ്ങളിലെക്കും ബെഹുമാനപ്പെട്ട ഗവമെ്മ
ന്തിലെക്കും എഴുത്തുകളുംകൊടുത്തു മറുമെനിൽനിന്നും യാത്രയാ
കി ൧൦൧൮-ാമാണ്ടു എടവമാസത്തിൽ കൊച്ചിയിൽ വന്നതി
ന്റെശെഷം കൊനാട്ടു(അബ്രഹാം)മല്പാനും വടക്കരിൽ ഏതാ
നും പള്ളിക്കാരുംകൂടിചെന്നു സ്താത്തിക്കോനുംകണ്ടു കല്പ്യംമുതി
കാട്ടുമങ്ങാട്ടു മെത്രാന്മാരുടെ വകവിവരത്തിനു എഴുതിയകടലാ
സുംകാണിച്ചു പകപ്പുംകൊടുത്തു പിന്നത്തെതിൽ നിരണത്തുള്ളഏ
ന്തി ദിവന്നാസ്യോസ (പീലിപ്പോസ) മെത്രാപ്പോലീത്തായും
കൊനാട്ടുമല്പാൻമുതലായി ഏതാനുംപള്ളിക്കാരുംകൂടി നിശ്ചയിച്ചു
മുൻ ചിങ്ങമാസം ൨൦-ാംനു കണ്ടനാട്ടു പള്ളിയിൽ വച്ചു സ്താ
ത്തിക്കോൻവായിച്ചു മെൽനടപ്പു നിശ്ചയിച്ചുകൊള്ളാമെന്നു പ
റഞ്ഞു ബൊധിച്ചതിന്മണ്ണം പള്ളികളിലെക്ക സാധനംഎഴുത്തുക
യും മുറപ്രകാരം ദിവന്നാസ്യോസ മെത്രാപ്പോലീത്തായും നിര
ണത്തു പള്ളിക്കാരും മറ്റും അപ്പോൾ കൂടെയുണ്ടായിരുന്ന പ
ള്ളിക്കാരും അനുസരിച്ചു കൈക്കൊൾകയും കാപ്പ പത്രസീൻ
മുതലായതു കൊടുക്കയും മെലെഴുതിയ പള്ളിക്കാർ മോതിരം ഇടു
കയും ചെയ്യുതിന്റെശെഷം സാധനത്തിൻപ്രകാരം അവധി
ക്കു കണ്ടനാട്ടുപള്ളിയിൽ എല്ലാവരും കൂടിയാറെ കൊനാട്ടു (അ
ബ്രാഹം) മല്പാനും എടവഴിക്കൽ (പീലിപ്പോസ) പൊത്തൻക
ത്തനാരും ചാലിൽ കോരയും ഏതാനും മാപ്പിളമാരും ദിവന്നാ
സ്യോസ മെത്രാപ്പോലീത്തായും കൂടി ആലൊചിച്ചു കല്പനപ്ര
കാരം സ്താത്തിക്കോൻ വാങ്ങിച്ചു വായിക്കാതെ ഇരിക്കെണ്ടതി
നു ൟ അത്താനാസ്യോസ (മത്യൂസ) ബാവായുടെ പെരിൽ
ഇവിടെ നടന്നുവരുന്നതിൽ സുറിയാനിമര്യാദകൾക്ക ക്രമഭെ
ദം ഉണ്ടെന്നുപറഞ്ഞുംമറ്റും കൃത്രിമങ്ങൾതുടങ്ങി ചിലപള്ളിക്കാ
രെ അയച്ചതിന്റെശെഷം മുൻ വന്ന കല്പന മറുത്ത പട്ടംകട
മുതലായ്തുചെയ്യുവരുന്നതപ്പിതത്താലും അധികമായിട്ടുള്ള നെര
ക്കെടുകൾ നിശ്ചയിച്ചിരിക്കുന്നതാകുന്നു എന്നുകണ്ടു അത്താനാ
സ്യോസ (മത്യൂസ) ബാവായും നമ്മളും കണ്ടനാട്ടുനിന്നും പി
രിഞ്ഞു ഇവിടെവന്നു എല്ലാവരുംകൂടി സത്യമായിട്ടും മുറയായിട്ടു
മുള്ള ൟ സ്ഥാനത്തെ കല്പന അനുസരിച്ചു നടക്കണ്ടതിനും
കണ്ടനാട്ടുവച്ചു പറഞ്ഞുകെട്ടു വിപരീതങ്ങളുടെ വിവരങ്ങൾക്കാ

ണ്ടു ആലൊചിച്ചു നിശ്ചയിച്ച കാൎയ്യങ്ങൾ ഇതിനു താഴെ എഴുതുന്നു.

൧-ാമതു—മലയാളത്തുള്ള യാക്കോബായ സുറിയാനിക്കാരായ നമ്മൾ അന്ത്യോഖ്യായുടെ ശുദ്ധമാക്കപ്പെട്ടതും ബഹുമാനപ്പെട്ടതുമായ മാർ ഇഗ്നാത്യോസു പാത്രിയക്കീസു ബാവായുടെ കൈക്കീഴിൽ ഉള്ളവരും മുമ്പിനാലെ അവിടെനിന്നും ബഹുമാനപ്പെട്ട ബാവാന്മാരും പ്രധാനിയായ ക്രിസ്ത്യാനി തൊമ്മാ മുതലായ ആളുകളും വന്നു നമ്മെയും നമ്മുടെ പള്ളികളെയും സംരക്ഷണചെയ്തു നമുക്കും പള്ളികൾക്കും വെണ്ട വസ്തുക്കളും തന്നു തലമുറ തലമുറയായി നടന്നുവരുന്ന ക്രമംപൊലെ ബഹുമാനപ്പെട്ട ബാവായിൽനിന്നും പട്ടംകെട്ടിയയക്കുന്ന മെല്പട്ടക്കാരെ നാം കൈക്കൊൾവാനുള്ളതാകകൊണ്ടു ഇപ്പൊൾ അയച്ചിരിക്കുന്ന അത്താനസ്യോസ (മത്യൂസ) ബാവായെ സ്ഥാത്തിക്കൊൻ കണ്ടതിന്മണ്ണം നാം കൈക്കൊള്ളുവാനും യാക്കൊബായ സുറിയാനിക്കാരായ നമ്മുടെ ബാവാന്മാരുടെ മുറപൊലെ നമ്മെയും നമ്മുടെ പള്ളികളെയും നടത്തിപ്പാനും ഉള്ളതാകുന്നു.

" ൨-ാമതു—ഇവിടെ നടന്നുവരുന്നതിൽ സുറിയാനി മൎയ്യാമകൾക്കു ക്രമഭെദം ഉണ്ടെന്നു കണ്ടനാട്ടുവച്ചു പറഞ്ഞുകെട്ട സംഗതിയെക്കൊണ്ടു ആലൊചിച്ചാറെ ശുദ്ധമാന പുസ്തകത്തിൻപ്രകാരം നിഖ്യായിലും കുസ്തന്തിനൊപ്പൊലീസിലും എപ്പെസൂസിലും ഉണ്ടായ മൂന്നു സുന്നഹദൊസുകളുടെയും കാനൊനാപൊലെ അന്ത്യോഖ്യായുടെ സഭയിൽ ശുദ്ധമാക്കപ്പെട്ട ബാവാന്മാർ നടത്തിവരുന്ന ക്രമംപൊലെയും ഇപ്പൊൾ വന്നിരിക്കുന്ന സ്ഥാത്തിക്കൊൻപൊലയും നടക്കയും നടത്തിക്കയും ചെയ്തുകൊള്ളുന്നു.

" ൩-ാമതു—മെല്പറഞ്ഞു എഴുതിയിരിക്കുന്നതിന്മണ്ണം നടക്കയും നടത്തിക്കയും ചെയ്യുന്ന നാൾ ഒക്കയും ഠരം അത്താനസ്യോസ (മത്യൂസ) ബാവായെയും ബഹുമാനപ്പെട്ട മാർ ഇഗ്നാത്യോസ ബാവായുടെ കല്പനപ്രകാരം സ്ഥാത്തിക്കൊനൊടുകൂടെ ഉണ്ടായിവരുന്ന മെല്പട്ടക്കാരെയും അനുസരിച്ചു കൊള്ളാമെന്നും പരസ്പരം ഐകീകരിച്ചു നടന്നുകൊള്ളുവാനും ഇതുവരെയും നടന്നുവന്ന [illegible]ന്ന കാട്ടുമങ്ങാടൻവക മെത്രാന്മാരുടെ പെക്കു സൎക്കാരിൽനിന്നും ഉണ്ടായിരിക്കുന്ന തിരുവെഴുത്തുവിളംബരത്തിന്റെ സംഗതി (മഹാരാജാവിന്റെ) തിരുമനസ്സറി

യിച്ചു നിലവരത്തിക്കൊള്ളുവാനുള്ളതെന്നും നിശ്ചയിച്ചു പടിയൊല എഴുതി.

അത്താനാസ്യൊസ മെത്രാപ്പൊലീത്താ (മുദ്ര) (ഒപ്പ).

| ചെങ്ങന്നൂർ പള്ളിക്കാർ | (ഒപ്പ) | | തുമ്പമൺപള്ളിക്കാർ | (ഒപ്പ) | |
|---|---|---|---|---|---|
| കടമ്പനാട്ടു | ടി | ടി | ഓമല്ലൂർ | ടി | ടി |
| കായംകുളത്തു | ടി | ടി | കല്ലൂപ്പാറ | ടി | ടി |
| പുത്തൻകാവു | ടി | ടി | കണ്ണന്റെകൊട്ടു | ടി | ടി. |
| കല്ലട | ടി | ടി | വെൺമണി | ടി | ടി |
| കുണ്ടറ | ടി | ടി | കല്ലൂച്ചെരി | ടി | ടി |
| കൊട്ടാരക്കര | ടി | ടി | മാരാമണ്ണ | ടി | ടി |
| തെവലക്കര | ടി | ടി | കൊഴഞ്ചെരി | ടി | ടി |
| ചാത്തന്നൂർ | ടി | ടി | റാന്നി | ടി | ടി |
| ചെപ്പാട്ടു | ടി | ടി | തിരുവല്ലാ | ടി | ടി |
| കാൎത്തികപ്പള്ളി | ടി | ടി | കല്ലുങ്കത്ര | ടി | ടി |

൯൨. ചൊ- ബെലയാർ എന്നു വിളിക്കപ്പെടുന്ന അത്താനാസ്യൊസിന്റെ ആദ്യംമുതൽക്കുള്ള ഒരു ചുരുങ്ങിയ ചരിത്രം പറഞ്ഞുവല്ലൊ. ഇനി അയാളുടെ അവസാന കഥകൂടെ കെൾക്കട്ടെ?

ഉ- സാധുക്കളായ സുറിയാനിജനത്തെ ഭയപ്പെടുത്തി പള്ളികളിൽ അധികാരം നടത്തുവാൻ അയാൾക്കുണ്ടായ പ്രാപ്തിക്കഹെതുവായ വിളംബരവും സർക്കാർ ഉത്തരവും അസ്ഥിരപ്പെട്ടശെഷം പള്ളിക്കാർ ആരും അയാളെ കൈക്കൊള്ളാതെ നിഷെധിക്കയാൽ വളരെ അവമാനത്തിലും വ്യസനത്തിലും കാലംപൊക്കിവരുമ്പൊൾ പൂർവ്വകാലത്തു അറിയൊസ നെസ്തൊർ മുതലായ ദൈവദൂഷണക്കാൎക്കു സംഭവിച്ചതുപൊലെ ഭയങ്കരമായരൊഗത്താൽ പിടിപെട്ടു വളരെനാൾ കഷ്ടപ്പെട്ടു മാരാമണ്ണുള്ള സ്വന്തഭവനത്തിൽവച്ചു ൲൫൰൨-ാമാണ്ടു കൎക്കടകമാസം ൧-ാംനു- മരിച്ചു ആ പള്ളിയിൽതന്നെ അടക്കപ്പെട്ടു. അയാൾക്കു വന്ന അവസാനരൊഗവും മരണവും അന്ത്യാഖ്യാ സിംഹാസനത്തിലെ മൂന്നു വിശുദ്ധ പിതാക്കന്മാരുടെ ശാപത്തിന്റെയും മഹറൊനിന്റെയും ഫലമാണെന്നു എല്ലാ സത്യസുറിയാനിക്കാരും സംസാരിക്കുന്നു.

൯൩. ചൊ- പാത്രിയൎക്കീസു ബാവായുടെ എഴുന്നെള്ളത്തുമൂലം സർക്കാർ തടസ്സവും ബെലയാറിന്റെ മരണത്താൽ വെ

മവിപരീതിയുടെ ശല്യവും ഒഴിഞ്ഞിരിക്കുന്ന സ്ഥിതിക്കു ഇപ്പൊൾ സുറിയാനിസഭയ്ക്കു സമാധാനവും ആശ്വാസവും ഇല്ലയൊ?

ഉ- മുമ്പിലത്തെ സ്ഥിതിയെക്കാൾ വളരെ ഭേദവും സമാധാനവും ഉണ്ടു എങ്കിലും "അവൻ ദുഷ്ടതയെ ഗർഭം ധരിച്ചു വ്യാജത്തെ പ്രസവിച്ചു" എന്നു ദാവീദു നിബ്യാ പറയുന്നതു പൊലെ ഒരം ബെലയാർ കാരണൊൻ വിധിക്കും സഭ ചട്ടത്തിനും വിപരീതമായി അയാളുടെ അധികാരം കവിഞ്ഞു അയാളുടെ ഒരു ഉററസംബന്ധിയായ കഴിയുത്തു തൊമ്മാക്കത്തനാർ എന്നാളെ തൊമ്മാസ അത്താനസ്യൊസ എന്നു അകാരണമായി പെർവിളിച്ചു മെത്രാൻവെഷം ധരിപ്പിച്ചിരിക്കുന്നതിനാൽ പൂർണ്ണസമാധാനവും നിരപ്പും ഉണ്ടായിട്ടില്ല. ഈ ആൾ മുമ്പെ ശമ്പളം മൊഹിച്ചു അംഗ്ലിയാ സഭക്കാരൊടു ചെന്നവനും ശുദ്ധമുള്ള മാർ യാക്കൊബ ശ്ലീഹായുടെ കുർബാനക്രമത്തെ വെട്ടിക്കുത്തി ഭേദപ്പെടുത്തിയവനും രണ്ടാമതെ എവുത്തിക്കുസ എന്നു സുറിയാനിക്കാർ ഇന്നും വിളിച്ചുവരുന്നവനുമായ അബ്രാഹം കത്തനാരുടെ മകൻ ആകുന്നു.

൯൪. ചൊ- സഭചട്ടത്തിനും വെദകത്താവിനും വിപരീതമായി മെത്രാൻവെഷം ധരിച്ചുനടക്കുന്നവരെക്കുറിച്ചു സുറിയാനിക്കാർ എതുപ്രകാരം വിചാരിച്ചു വരുന്നു.

ഉ- സഭചട്ടപ്രകാരം പാത്രിയക്കീസിൽനിന്നുള്ള റൂഹായ്ക്കുടത്തും മെല്പട്ടസ്ഥാനം കൈക്കൊള്ളാതെ ചുവപ്പുവസ്ത്രം ധരിച്ചു മെത്രാൻ എന്നു നടിച്ചുനടക്കുന്ന എല്ലാവരെയും ആട്ടത്തിൽ വെഷംകെട്ടുന്ന കൊമാളിയെപ്പൊലെ വെഷംകെട്ടിയ ചുമ്മാ മെത്രാന്മാർ എന്നു വിചാരിച്ചുവരുന്നു.

൯൫. ചൊ- സുറിയാനി ജാതിക്കു പൊതുവെയുള്ള വട്ടിപ്പണംമുതലായവ ഇപ്പൊൾ ആരുടെകൈവശത്തിൽ ഇരിക്കുന്നു?

ഉ- ഒരം വകക്രൂപാ വളരെനാളായി ബ്രിത്തീഷ ഖജനാവിൽ അനാമത്തായി സൂക്ഷിച്ചിരുന്നതു റെസിഡെണ്ടു ബല്ലാർഡ സായ്പു മുഖാന്തരം മരിച്ചുപൊയ ബെലയാർ കൈക്കലാക്കിയ്യിനാൽ അതു ഇന്നെവരെ തൊമ്മാസ അത്താനാസ്യൊസ എന്നു പെർപറയുന്ന ആളിന്റെ അധീനത്തിൽ സുറിയാനി ജനത്തിനു യാതൊരു ഗുണവും ഇല്ലാത്ത സ്ഥിതിയിൽ ഇരുന്നുവരുന്നു. ഒരംവകപ്പണം കഴിഞ്ഞുപൊയ ബെലയാറിന്റെ പക്ക

ൽ കൊടുത്ത നഷ്ടപ്പെട്ടത്താതിരിപ്പാൻവെണ്ടി മാർ ദിവന്നാസ്യ്യാസ മെത്രാപ്പൊലീത്തായും പല പള്ളിക്കാരും അന്നെ തടസ്സങ്ങൾ ബൊധിപ്പിച്ചാറെയും റെസിഡെണ്ടസായ്പ അംഗീകരിച്ചില്ലാ. സുറിയാനി പൈതങ്ങൾക്കും ചെമ്മാശന്മാൎക്കും വിദ്യാഭിവൃദ്ധി ഉണ്ടാകുവാൻ പഠിത്വംവകയ്ക്കു ചിലവുചെയ്യാനുള്ള ൩൦൦ പണം ആ നന്മപ്രവൃത്തിയ്ക്കു അഴിക്കാതെ ദുൎവൃത്തായി വ്യയം ചെയ്യുവരുന്നപ്രകാരം അറിയുന്നു എങ്കിലും സുറിയാനിക്കാരുടെ പൊതുഗുണ സാദ്ധ്യത്തിന്നായി ൩൦൦വക ദ്രവ്യം ഒഴിപ്പിച്ചു കിട്ടണമെന്നു മലങ്കരയുടെ മാർ ദിവന്നാസ്യ്യാസമെത്രാപ്പൊലീത്താ അന്ന്യായപ്പെട്ടിട്ടുള്ളതാകകൊണ്ടു ഇനി കാലതാമസംകൂടാതെ തങ്ങളുടെ പൊതുമുതൽ നെവ്ഴിയിൽവന്നു ജനങ്ങൾക്കു പ്രയൊജനകരമായ വിധത്തിൽ ഉപയൊഗിപ്പാൻ എടവരുമെന്നു വിശ്വസിച്ചു എല്ലാ സത്യസുറിയാനിക്കാരും ആശിച്ചിരിക്കുന്നു.

൩൩. ചൊ- വട്ടിപ്പണത്തിന്റെ മുതൽ സംഖ്യവിവരം പറയാമൊ?

ഉ- റെസിഡെണ്ടു സായ്പവർകളിൽ നിന്നു കിട്ടിയിട്ടുള്ളതായി താഴെ ചെൎത്തിരിക്കുന്ന മെമ്മൊറാണ്ടത്താൽ സംഖ്യം നിൎണ്ണയിക്കാം.

(പകൎപ്പ്)

"നമ്പ്ര ൫൩൮ തിരുവനന്തപുരത്തു റെസിഡെണ്ടാപ്പീസിൽനിന്നും ൧൮൭൦ ജൂലൈ ൧൮-ാംനു-

"മെമ്മൊറാണ്ടം.

"൩൦മാസം ൪-ാംനു- കൊറിപിലിപ്പൊസ കത്തനാർ അയച്ച എഴുത്തു റെസിഡെണ്ടു കൈപ്പറ്റിയിരിക്കുന്നു. മദ്രാസു ഗവമ്മെന്തിന്റെ അനുവാദത്തൊടുകൂടെയും ൧൮൪൦-ാമാണ്ടത്തെ പഞ്ചായക്കാരുടെ കണിശ നിശ്ചയപ്രകാരവും റെസിഡെണ്ടിന്റെ ഖജനാവിൽ അനാമത്തായി സൂക്ഷിച്ചിരുന്ന സുറിയാനിസഭയുടെ മുതൽ (മാൎജ്ജിനിൽ പറയുന്ന സംഖ്യപ്രകാരം) മലയാളത്തിലെ സുറിയാനിമെത്രാപ്പൊലീത്തായായമാർ അത്താനാസ്യ്യാസിനെയും (സൎക്കാർ) അംഗീകരിച്ചമെത്രാപ്പൊലീത്തായുടെ കീഴിൽ൩൦ മുതൽ കാൎയ്യങ്ങൾ അന്വെഷിപ്പാൻ യൊഗ്യന്മാരെന്നു സുറിയാനി സമുദായം സ

ഇരിപ്പുമുതൽ രൂപം ൩,൦൭൦
൨,൧൦൦ പൂവരാഹ
ന്റെ കടപ്പത്തുപ്പടി ൫൦,൯൦൦
അതിന്മൽ പലിശ ൭,൯൩൦
ആകെ രൂപം ൮൯,൫൮൦

കത്തനാർ പന്നത്തു ആലക്സന്ത്രയോസ, അന്തൊനി വഗിയത്തു കഞ്ഞിരപ്പെല്ലൊ

മ്മതിച്ചിരിക്കുന്നവരായി മാജ്ജിനിൽ പെർ വിവരിച്ചിട്ടുള്ള ട്രസ്റ്റികളെയും ഏല്പിച്ചിരിക്കുന്നു.

“എന്നു ആക്ടിങ്ങ റെസിഡെണ്ടു
“ജെ- ഐ- മിഞ്ചിൻ (ഒപ്പു)

“കൊട്ടയത്തു വലിയപള്ളിയിൽ വിഗാരി എടവഴിയ്ക്കൽ കൊറി പീലിപ്പൊസു കത്തനാൎക്കു വരുന്നതു”

# APPENDIX.

### അന്ത്യോഖ്യായുടെ ശ്ലീ: ഏലിയാസ എന്ന മാറാൻ പാത്രിയൎക്കീസു ബാവായുടെ കല്പനയുടെ തൎജ്ജമ.

---

സൎവ്വവല്ലഭനായി കാതൽത്വം തിങ്ങപ്പെട്ടിരിക്കുന്ന ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്താലെ അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ബലഹീനനായ രണ്ടാമത്തെ ഏലിയാസ എന്ന ഇഗ്നാത്യോസ പാത്രിയൎക്കീസു (എഴുതുന്നതു)

പിതാവായ ദൈവത്തിന്റെ കൃപയാലെയും നമ്മുടെ കൎത്താവും ദൈവവും രക്ഷിതാവുമായ യെശുമിശിഹായായ തനയൻ പുത്രന്റെ ഇഷ്ടത്താലെയും ശുദ്ധമുള്ള റൂഹായുടെ സഹവാസപ്രവെശനത്താലെയും അന്ത്യോഖ്യായുടെയും ബെസനഹറീമിന്റെയും സുറിയായുടെയും കിഴക്കുകളുടെയും പാത്രിയൎക്കീസായ ബലഹീനനായ ഇഗ്നാത്യോസിൽനിന്നുള്ള വാഴ്വും സമാധാനവും സത്യഉപദെശത്തിൽ കളങ്കംകൂടാത്തവനും സ്തുതിചൊല്ലപ്പെട്ട വിശ്വാസത്തെ ഉറപ്പിപ്പാൻ ഉത്സാഹമുള്ളവനുമായ നമ്മുടെ കൊമ്പും പരമാൎത്ഥിയായ പുത്രനും അനുഗ്രഹിക്കപ്പെട്ട വൃദ്ധനുമായ മാർ ദീവന്നാസ്യോസ എന്ന സന്ന്യാസിയുടെ മെൽവന്നാ വാസിക്കുമാറാകട്ടെ കൎത്താവ ആത്മാവിനെയും ശരീരത്തെയും ഞെരിക്കുന്നതായ സകല ഉപദ്രവങ്ങളിൽനിന്നും അവനെ കാത്ത വാഴ്ത്തപ്പെട്ട അവന്റെ വൃദ്ധതയെ ബഹുമാനിച്ചു തചിയററ വിശ്വാസികളുടെ ഇടയിൽ തചിപ്പിക്കുന്നുപ്പും ദിവ്യ രഹസ്യങ്ങളിൽ ഓഹരിക്കാരനും ദൈവ ശിഷ്ടന്മാൎക്ക ചെങ്ങാതിയും ആക്കി അവനെ ചമയ്ക്കുമാറാകട്ടെ അളു ദൈവമാതാവായ മറിയത്തിന്റെയും തിരിഞ്ഞെടുക്കപ്പെട്ടവരായ സകല പരിശുദ്ധന്മാരുടെയും പ്രാൎത്ഥനയാൽ തന്നെ – ആമ്മീൻ.

ഈ വാഴ്വിന്റെയും സമാധാനത്തിന്റെയും ശെഷം നിലനില്ക്കാത്തതും മാഞ്ഞുപൊകുന്നതുമായ ഈ ലൊകത്തിൽ നിന്റെ സ്ഥിതി ഏതുപ്രകാരമിരിക്കുന്നു എന്നും ഈ കാലത്തിലുള്ള നി

ന്റെ നടത്തയെക്കുറിച്ചും നമ്മുടെ ബെലഹീനത ചൊല്ലിക്കുന്നു. നിങ്ങൾ സത്യവിശ്വാസത്തിൽ ഉണൎവ്വുള്ളവരും വൈരാഗികളും ആയിരിപ്പാനും നല്ലവൎക്ക ആശ്വാസവും നീതിമാന്മാൎക്ക പ്രതിപകരവും നല്കുന്നതായ വരുവാനിരിക്കുന്ന പുത്തൻലൊകത്തിലുള്ള മാഞ്ഞുപൊകാത്ത ആശാബെന്ധത്തിൽ സ്ഥിരമുള്ളവരും വചനത്താലെയും 'പ്രവൃത്തിയാലെയും നല്ലകാൎയ്യങ്ങൾക്ക താല്പൎയ്യമുള്ളവരും പുറമെയുള്ളവരുടെയിടയിൽ ഒരുനല്ലദൃഷ്ടാന്തവും അന്ധകാരത്തിൽപ്രകാശവും ദുഷ്ടന്മാരെയും മടിയന്മാരെയും ശാസിക്കുന്നവരും ആയിത്തീരുവാൻ നാം ആഗ്രഹിക്കുന്നു.

"നിങ്ങൾ തമ്മിൽതമ്മിൽ സ്നെഹിക്കുന്നു എങ്കിൽ ഇതിനാലെനിങ്ങൾ എന്റെ ശിഷ്യന്മാരാകുന്നു എല്ലാവരും അറിയുമെന്നു അരുളിചെയ്യുവനായ നമ്മുടെരക്ഷിതാവിന്റെ ജീവനുള്ള സുവിശെഷത്തിന്റെഒരു സത്യശിഷ്യൻ നീയെന്നു എല്ലാവരും നിന്നെക്കുറിച്ചു അറിയെണ്ടുന്നതിനു ആത്മീക സ്നെഹത്തിലും യൊജിപ്പിലും നിന്റെ സഹൊദരന്മാൎക്ക നീ ഒരു അധികാരി ആയിരിക്ക. എന്തെന്നാൽ ഇതിനാലെ നാം ദിവ്യസ്നെഹത്തിൽ ബെന്ധിക്കപ്പെട്ടവരും കൊപത്തിൽനിന്നും സകലവിധ പൈശൂന്യത്തിൽനിന്നും ഒഴിയപ്പെട്ടവരും ആരും നമ്മൊടു ഉപദ്രവകാരികളായി ഇരിയ്ക്കാതിരിപ്പാൻവെണ്ടി തമ്മിൽ തമ്മിൽ പരിഹാസിക്കാത്തവരും ആയിരിക്കെണ്ടതിനും താൻ നമുക്ക ഒരു ദൃഷ്ടാന്തം തന്നിരിക്കുന്നു. നാം തമ്മിൽ തമ്മിൽ സ്നെഹിക്കാത്തപക്ഷം അവൻ നമ്മെ തന്റെശിഷ്യന്മാരായി കൈക്കൊള്ളുകയില്ലന്നും ഇതിൽതാൻ നമ്മെ സൃഷ്ടിപ്പിച്ചിരിക്കുന്ന മറ്റു എല്ലാത്തിലും നാംഅവനെഇഷ്ടപ്പെടുത്തിയാലും ശുദ്ധമുള്ളശ്ലീഹാ സാക്ഷിക്കുന്നതുപൊലെ സ്നെഹംകൂടാതെ എന്തെല്ലാംനന്മപ്രകൃവൃത്തികൾചെയ്താലും നമുക്കഒരു പ്രയൊജനവുമില്ലാ. ഞാൻ എന്റെ ദെഹത്തെ അഗ്നിയ്ക്കുഇരയായികൊടുത്താലും ഇനിക്കുള്ളസകലവുംകൊടുത്തു അഗതികളെ ഞാൻപൊററിയാലും സകലവെദ പ്രമാണങ്ങളും കല്പനകളും ഞാൻ കാത്താലും എന്നിൽ സ്നെഹമില്ലങ്കിൽ ഇനിക്കുഒരുപ്രയൊജനവുമില്ല ഞാൻ മലകളെമാററിയാലും ഞാൻ ഏതുമില്ലാ ഇതിനാൽ ദൈവത്തൊടും അയൽക്കാരൊടും സ്നെഹംകൂടാതെ ഒരുപ്രകാരവും നാം ഒരുനല്ലനാമംകൈക്കൊള്ളുകയില്ലന്നു ഇതിൽനിന്നുനമുക്കസ്പഷ്ടമാകുന്നു. സകലദൈവഭയത്തിലും ദൈവ

ത്തിന്റെ കല്പനകളെ കാപ്പാനും നിങ്ങൾ അവനുനല്ലദാസന്മാരും അനുസരണമുള്ള പുത്രന്മാരും, ആയിത്തീരുവാനും താൻനിങ്ങളെ പ്രാപ്തിപ്പെടുത്തുന്നതിന്ന അയൊഗ്യനായ നാം നമ്മുടെ കൎത്താവിനൊടു പ്രാൎത്ഥിക്കുന്നു — ആമ്മീൻ.

വിശെഷിച്ചും. നിന്റെ സ്നെഹത്തിൽനിന്നു. നമ്മുടെവാത്സല്യപുത്രനും കണ്ണിന്റെപ്രകാശവും ഇന്ത്യാനാട്ടിലെവാഴ്ത്തപ്പെട്ട മലയാളത്തിന്റെ ബഹുമാനപ്പെട്ട മെത്രാപ്പൊലീത്തായുമായ മാർ കൂറിലൊസ യൂയാക്കീമിൽനിന്നും ഒരു എഴുത്തു നമുക്കുകിട്ടി. രം നമ്മുടെ വാത്സല്യപുത്രൻ നിങ്ങളുടെപക്കൽ വന്നപ്പൊൾ നിങ്ങൾ സന്തൊഷത്തൊടും ബഹുമാനത്തൊടുംകൂടെ അവനെ എതിരെല്പാൻ പുറപ്പെട്ടുഎന്നും അവനിൽനിങ്ങൾ കണ്ടുഎന്ന സത്യസ്നെഹത്തെഅവൻ വെളിപ്പെടുത്തിയപ്പൊൾ അനെകായിരങ്ങളാൽ അവൻകൈക്കൊള്ളപ്പെട്ടുഎന്നും നാം തിരിച്ചറിഞ്ഞു. സത്യസഹൊദരന്മാൎക്കു ന്യായമാകുന്നതുപൊലെ നിങ്ങൾ ഒരുമിച്ചിരിക്കുന്നുഎന്നും നാം ഗ്രഹിച്ചു. ഇതുനാം കെട്ടപ്പൊൾ നിങ്ങൾക്കായിനാം അയച്ചുഎന്ന നമ്മുടെപുത്രനു സ്നെഹത്തൊടെ നീ കിഴമന്നുകൊണ്ടു നമുക്കുവളരെ ഹൃദയസന്തൊഷം ഉണ്ടായി — ദൈവംനിങ്ങളുടെ വഴികളെ നെരെയാക്കെണ്ടതിനു സത്യത്തിൽനിങ്ങൾ സ്നെഹിക്കണമെന്നുവീണ്ടും നാം ആഗ്രഹിക്കുന്നു. അവനുള്ളസകലത്താലും യൊഗ്യമാകുന്നതുപൊലെ നീയും അവനൊടുകൂടെനില്ക്ക — എന്തന്നാൽഅവൻ നമുക്കു പ്രിയവാനും നമ്മിൽനിന്നായി അവൻ കല്പിക്കുന്നസകലവും നിങ്ങളും നന്മയ്ക്കായി അവനൊടുനാം കല്പിച്ചിട്ടുള്ളതും ആകുന്നു. അവനെകൈക്കൊള്ളുന്നവൻ നമ്മെകൈക്കൊള്ളുന്നു എന്നും അവനെക്കൂട്ടാക്കാതെ നിഷെധിക്കുന്നവൻ നമ്മെനിഷെധിക്കുന്നു എന്നും നീഅറിഞ്ഞുകൊൾക — നിങ്ങൾ തമ്മിൽതമ്മിൽ അന്യൊന്യതയൊടിരുന്ന ശപിക്കപ്പെട്ടവനും പിരാക്കുപെട്ടവനുമായ മത്യൂസിനെ(അത്താനാസ്യൊസിനെ)കഴിയുമെങ്കിൽ മലയാളനാട്ടിൽനിന്നും പുറത്താക്കുവാൻ നിങ്ങളൊടുനാം പ്രത്യെകം അപെക്ഷിക്കുന്നു. കണ്ടാലും അവനെക്കുറിച്ചു നിങ്ങളുടെമെൽ രാജ്യഭാരംചെയ്യുന്ന രാജക്കന്മാൎക്കു എഴുത്തുകൾനാം എഴുതിഅയച്ചിട്ടുണ്ടു — നിങ്ങളും അരകളെമുറുക്കി നിങ്ങളുടെജനത്തിന്റെ ഇടയിൽനിന്നും നിങ്ങളുടെ കൈകളെഅയക്കരുത നിങ്ങൾ നല്ലപൊരാട്ടം പൊരുതു വാടിപൊകാത്ത കിരീടം നെടെണ്ടുന്നതിനു ജീവനുള്ള ദൈവത്തിന്റെ മുമ്പാകെ നിങ്ങൾക്കുവെ

ണ്ടിയുള്ള സത്യപ്രാൎത്ഥനയിൽ നാം കാലംപൊക്കുന്നു. നിങ്ങൾ ജാഗ്രതയുള്ളവരും വൈരാഗികളും ആയിരിപ്പിൻ നമ്മുടെകൎത്താവിന്റെകൃപ നിങ്ങളൊടുകൂടെ ഉണ്ടായിരിക്കട്ടെ – ആമ്മീൻ.

വീണ്ടും മരണത്തിന്നുമുമ്പെ നിന്നെ കാണ്മാൻ നമുക്കു ആഗ്രഹം ഉണ്ടു. എങ്കിലും നീ വൃദ്ധനും ഇത്രെടം വരുവാൻ ശക്തിക്ഷയിച്ചവനുമെന്നു നാം കെട്ടിരിക്കുന്നു. കണ്ടാലും നാമും വൃദ്ധനും നിങ്ങളുടെ പക്കൽ വരുന്നതിന്നു ശെഷിയില്ലാത്തവനുമെന്നു ബലഹീനനായ നാം നിന്നെ അറിയിക്കുന്നു. എന്നാലും ദൈവശക്തിയാൽ ആത്മാവിൽ നാം സമീപെയുണ്ടു. എന്തെന്നാൽ നിങ്ങൾക്കുവെണ്ടിയുള്ള പ്രാൎത്ഥനയിൽനിന്നു നാം വിട്ടുമാറുന്നില്ലാ. ദൈവം നിനക്കു ഒരു നല്ല ഇടയനും ദയയുള്ള പിതാവുമായി നിന്നെ നടത്തി പൊററുമെന്നു അവനിൽ നാം ആശ്രയിക്കുന്നു. നമുക്കു മുമ്പെ ഉണ്ടായിരുന്ന പിതാക്കന്മാരുടെ മൎയ്യാദപ്രകാരം മാർ തൊമ്മാശ്ലീഹായുടെ ദ്വീപാന്തത്തിൽ നിങ്ങൾക്കായി നാം അയച്ചിട്ടുള്ള നമ്മുടെ ഇഷ്ടപുത്രനെ നിങ്ങൾ ബഹുമാനിക്കണമെന്നുള്ളതു നിന്റെ സ്നെഹത്തൊടുള്ള നമ്മുടെ പ്രധാന അപെക്ഷയാകുന്നു. അവന്റെ വചനങ്ങളെ കൈക്കൊൾകയും നമ്മെപ്പോലെയും ഒരു പിതാവും സത്യ ഇടയനും എന്നപൊലെയും അവനെ നിങ്ങൾ അനുസരിക്കയും വെണം. ആ രാജ്യം അവനു പരദെശമാകയാൽ നീ അവനെ സദാ ആശ്വസിപ്പിക്ക. അവൻ ശെഷക്കാരെയും കുടുംബക്കാരെയും ദുഃഖത്തൊടെ ഉപെക്ഷിച്ചു നിങ്ങൾക്കായി അവൻ തന്നെത്താൻ എല്പിച്ചിരിക്കകൊണ്ടു നിങ്ങളിൽനിന്നു അധികം ബഹുമാനത്തിനു അവൻ പാത്രവാനാകുന്നെന്നും അറിഞ്ഞുകൊൾക നിങ്ങളുടെ പക്കൽ വരുന്നതിനു സത്യസഹൊദരന്മാരായ പല മെല്പട്ടക്കാരൊടും നാം ചൊദിച്ചാറെയും ഇവനെപ്പൊലെ ദെശംവിട്ടുപൊകുവാൻ ഒരുത്തനും തുനിഞ്ഞില്ലാ. ജീവനുള്ള ദൈവത്തിന്റെ മഹത്വത്തിന്നായി നിങ്ങളുടെ സ്നെഹത്തിനു ആവശ്യപ്പെട്ട സകലവും അവൻ പ്രവൃത്തിച്ചിരിക്കുന്നു. ശപിക്കപ്പെട്ട ന്യൂസിൽ നിന്നൊ രാജഭാരികളിൽനിന്നൊ ശത്രുക്കളുടെ പകയിൽനിന്നൊ അവനെ നെരിടുന്ന സകലത്തിലും രാജാക്കന്മാരുടെയും അധികാരികളുടെയും ഉദ്യൊഗസ്ഥന്മാരുടെയും മുമ്പാകെ അവനൊടുകൂടെ നീയും ഒരുങ്ങിക്കൊൾക. ഒന്നിലും അവനു ഉപദ്രവം തട്ടാതിരിപ്പാൻ മുമ്പെതന്നെ ഇതിനു അവൻ ഒരുങ്ങിയി

ടിക്കുന്നു. അവൻ നമുക്കു വളരെ ഇഷ്ടനാകുന്നു. ദൈവകാരുണ്യം നിന്നെ സഹായിക്കുമാറാകട്ടെ ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെബാവാ ഇത്യാദി

മിശിഹാകാലം ൧൮൭൬-ാമാണ്ടു മീനമാസം ൨-ാം നു-

എഴുതപ്പെട്ട.

അന്ത്യോഖ്യായുടെ ശുദ്ധമുള്ള യാക്കോബ എന്ന
മാറാൻ പാത്രിയക്കീസു ബാവായുടെ
കല്പനയുടെ തൎജ്ജമ.

---

സൎവ്വവല്ലഭനായി കാതൽരൂപം തിങ്ങപ്പെട്ടിരിക്കുന്ന ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്താലെ അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ ബലഹീനനായ രണ്ടാമത്തെ യാക്കോബ എന്ന ഇഗ്നാത്യോസ പാത്രിയക്കീസു (എഴുതുന്നതു.)

ദൈവകൃപയും ആകാശത്തിലെവാഴ്വും, നമ്മുടെ ആത്മീകപുത്രനും വലത്തുഭാഗത്തെ ഭുജവും, പ്രിയപ്പെട്ടവ്യാപാരിയും, ശ്രേഷ്ഠതപ്പെട്ട, പരദേശിയും, പ്രമാണിയും, തലവനും, ആത്മീകവിഷയങ്ങളിൽ സമ്പന്നനും രാജാധിരാജന്റെ ഭണ്ഡാരവിചാരക്കാരനും, സ്തുതിചൊവ്വാകപ്പെട്ട വിശ്വാസത്തിൽ വൈരാഗിയും സ്വൎഗ്ഗീകധനങ്ങളിന്മേൽ അധികാരം പ്രാപിച്ചവനും, ശാസ്ത്രിയും, ജ്ഞാനിയും, നമ്മുടെ കൎത്താവായ യെശുമിശിഹായിൽ വാത്സല്യവാനും, നമ്മുടെ പ്രിയപുത്രനുമായ റാന്നിനാട്ടുകാരൻ മാമ്മന്റെ നിറുകമെൽ വന്നാവാസിക്കുമാറാകട്ടെ. ദൈവമായ കൎത്താവു അവനു ദീഘായിസ്സു കൊടുത്ത അവനെയും അവന്റെ വലത്തുകയ്യും ഇടത്തുകയ്യും ശേഖരിക്കുന്ന സകലത്തെയും അനുഗ്രഹിക്കുമാറാകട്ടെ. ആ ദൈവമാതാവായ മറിയത്തിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാൎത്ഥനയാൽ തന്നെ- ആമ്മീൻ.

നമ്മുടെ പുത്രാ! ആത്മെ ഞെരുക്കപ്പെട്ടതും ഓളംപോലെയുള്ളതുമായ ഒരു കാലത്തു നിന്റെ സ്ഥിതിയും നടത്തയും ഏതുപ്രകാരമെന്നു നമ്മുടെ ബലഹീനത ചൊദിക്കയും ശരീരത്തിന്റെയും ആത്മാവിന്റെയും എല്ലാ സ്വാസ്ഥതയും നിനക്കുണ്ടാവാൻ നാം ദൈവത്തൊടു പ്രാൎത്ഥിക്കയും ചെയ്യുന്നു- ആമ്മീൻ.

നമ്മുടെ പ്രിയപുത്രനും കണ്ണിന്റെ പ്രകാശവും നിങ്ങളുടെ നാട്ടിലെ മെത്രാപ്പൊലീത്തായുമായ മാർ കൂറിലൊസ യൂയാക്കിമിന്റെ സംഗതിയിടപെട്ടു നാം നിന്റെ സ്നെഹത്തൊടു ആവൎത്തിച്ചു അറിയിക്കുന്നു. മുമ്പിൽ ഇന്ത്യാനാട്ടിൽനിന്നും വഞ്ചകനായ മത്യൂസ എന്നവൻവന്നു മലയാളത്തിലെക്കു മെത്രാനായി അവനെ പട്ടംകെട്ടി അയക്കണമെന്നു ശുദ്ധമുള്ള എലിയാസ എന്ന മാറാൻ പാത്രിയക്കീസിനൊടു അപെക്ഷയായി നിങ്ങളുടെ നാട്ടിലുള്ള നമ്മുടെ ജനം ഒക്കയുടെയും എഴുത്തായി ഒരു വ്യാജ എഴുത്തു അവൻ കൊണ്ടുവന്നു ഇപ്രകാരം അവൻ നമ്മുടെ പിതാവായ പാത്രിയക്കീസിനെ വഞ്ചിച്ചു ക്ഷുദ്രക്കാരനായ ശീമൊനെപ്പൊലെ വഞ്ചനയാലെ തന്നിൽനിന്നു റൂഹായ്ക്കൂടാത്ത നൽവരം അവൻ കൈക്കൊണ്ടു ശുദ്ധമുള്ള പാത്രിയക്കീസിൽനിന്നു രാജാക്കന്മാൎക്കും ഉദ്യൊഗസ്ഥന്മാൎക്കും ജനം ഒക്കെയ്ക്കും വളരെ എഴുത്തുകളും വാങ്ങിക്കൊണ്ടു അവൻ ആ നാട്ടിലെക്കു മടങ്ങിപ്പൊയി. കുറെനാൾ കഴിഞ്ഞശെഷം, ഈ ശപിക്കപ്പെട്ട മത്യൂസ ക്രമവിരൊധമായും വെദവിപരീതമായും പ്രവൃത്തിക്കയും അവന്റെ സ്ഥാനത്തിനു ചെരാത്തതിനുമെന്നും നൊമ്പുകളും, മസ്മുറകളും, ശ്ലീഹായ്ക്കൂടാത്ത കാനൊനാകളും ഭെദപ്പെടുത്തി അവന്റെ ഇഷ്ടപ്രകാരം നൂതനമസ്മുറകളെ ഛപിപ്പിക്കയും എടത്തുടുകളിൽ കീൎത്തിപ്പെട്ട എടത്തുടുക്കാരനായി ചമഞ്ഞു അവനെ ചെവിക്കൊള്ളുന്നവരായുള്ള നമ്മുടെ ജനത്തെ വഴിതെറ്റിപ്പാൻ ആഗ്രഹിക്കയും പലരും അവന്റെ തെറ്റുപദെശങ്ങളുടെ പിന്നാലെ ചായുകയും ചെയ്യിരിക്കുന്നു എന്നു റൂഹായ്ക്കൂടാത്ത നമ്മുടെ ജനവും പട്ടക്കാരും ആ നാട്ടിലെ പ്രധാനികളും നമ്മൊടറിയിച്ചു ശുദ്ധമുള്ള പിതാവായ എലിയാസ പാത്രിയക്കീസിൽനിന്നു ഒരു മെത്രാപ്പൊലീത്തായെ ജനം ചൊദിച്ചു. ഉടൻ അദ്ദെഹം എഴനെറ്റു തന്റെ സിക്രട്ടെരിയും സ്രാപ്പുമായിരുന്ന ബഹുമാനപ്പെട്ട മാർ കൂറിലൊസ യൂയാക്കിം മെത്രാപ്പൊലീത്തായെ നിങ്ങൾക്കായി വാഴിച്ചു. ദുൎമ്മാൎഗ്ഗിയായ മത്യൂസിനെ ഓടിച്ചു മാർ തൊമ്മായുടെ ആട്ടിൻകൂട്ടത്തെ അവന്റെ ഉപദ്രവത്തിൽനിന്നു സൂക്ഷിപ്പാനും ജനത്തിന്റെ മുമ്പാകെനിന്നു സമുദായത്തിന്റെയും യാക്കൊബായ സുറിയാനിക്കാൎക്കുള്ള പള്ളികളുടെയും കാൎയ്യാദികൾ അന്വെഷിപ്പാനും ഉദ്യൊഗസ്ഥന്മാരുടെ ഉപെക്ഷമൂലം രാജാക്കന്മാരുടെയും സുൽത്താന്മാരുടെയും മുമ്പാകെ ഉണ്ടാകുന്ന സകല വ്യവഹാരങ്ങളെ

ന്ടത്തുവാനം ആയി ഇവനെ ഇന്ത്യയിലെക്ക അദ്ദെഹം പറ ഞ്ഞയച്ചു ആദ്ദെഹം ശപിക്കപ്പെട്ട മത്സ്യസിനെ പിരാകി അ വന്റെ വഞ്ചന ഉപദെശങ്ങളൊട്ട ആരും ചെരുകയൊ അവ യെ കൈക്കൊള്ളുകയൊ ചെയ്യാതെ നമ്മുടെ പക്കൽ അവൻ വരുന്നതിന്ന ചട്ടംകെട്ടി. അവനെ കൈക്കൊള്ളെണ്ടതിന്ന അവന്റെപക്കൽ കൊടുത്തയച്ച ലെഖനങ്ങൾ പ്രമാണിച്ചു അവനെ അംഗീകരിച്ചുപൊകാതിരിപ്പാൻ രാജാക്കന്മാരെയും ഉദ്യൊഗസ്ഥന്മാരെയും അദ്ദെഹം തെര്യപ്പെടുത്തി. അവന്ന പകരം ബഹുമാനപ്പെട്ട നമ്മുടെ പുത്രൻ മാർ കൂറിലൊസ യൂയാക്കീമിനെ കൈക്കൊണ്ടു ആത്മീകത്തിലും ജഡത്തിലും അ വന്റെ പിന്നാട്ടിയിൽ നടപ്പാൻ എല്ലാ മെയറായക്കാരൊടും ജ നത്തൊടും അദ്ദെഹം ഉപദെശിച്ചു.

എന്നാൽ ൟ കാലങ്ങളിൽ ശുദ്ധമുള്ള ഏലിയാസ എന്നമാറാൻ പാത്രിയർക്കീസ കാലംചെയ്തു തന്റെ കർത്താവുങ്കലെക്കപൊയി. സകലജനവും തിരിഞ്ഞെടുക്കപ്പെട്ട പിതാക്കന്മാരും കൂട്ടംകൂടി തമ്മിൽതമ്മിൽ ഐകമത്യത്തൊടെ ആലൊചനചെയ്തു. ദൈവയിഷ്ടത്താലെയും. ശുദ്ധമുള്ള പിതാക്കന്മാരുടെയും പ്രമാണികളുടെയും അധികാരികളുടെയും സൂന്നഹദൊസിന്റെ നിശ്ചയത്താലെയും കാലംചെയ്തനമ്മുടെ ബാവാന്മാരുടെ മര്യാദപ്രകാരം നമ്മെ പാത്രിയർക്കീസായി നിയമിച്ചിരിക്കുന്നു. മറുദെൻപട്ടണത്തിൽ കർക്കുമായുടെമെയറായിൽ സ്ഥാപിച്ചിട്ടുള്ള പത്രൊസിന്റെ സിംഹാസനത്തുമ്മെൽ നാം ഇരിക്കുന്നു. അകമെയും പുറമെയുമുള്ള നമ്മുടെ ജനത്തിന്റെ കാര്യവിചാരംനമ്മെ ഭരമെല്പിച്ചിരിക്കുന്നു. നമ്മുടെ സഭാഭരണത്തെ നീ അനുസരിക്കെണ്ടതിനും നിന്റെ മാധുര്യത്താൽ നമ്മുടെഹൃദയത്തിൽ സന്തൊഷം ഉണ്ടാകുവാൻ നിന്റെ ആത്മാവിന്റെ ഉത്തമഗുണത്തെക്കുറിച്ചും എല്ലാവിഷയത്തിലുള്ള നിന്റെ സ്ഥിതിയെക്കുറിച്ചും നീ നമുക്കഎഴുത്തുകൾ നെരെഎഴുതി അയക്കെണ്ടതിനുംവെണ്ടി വാഴവിന്റെ ൟവചനങ്ങൾ നിന്റെ സ്നെഹത്തൊടു അറിയിക്കെണ്ടതു ആവശ്യമാകുന്നു. അതിനാൽ ഒന്നു നീമറന്നുപൊകരുത. ദൈവത്തിന്റെയും നമ്മുടെആത്മികപുത്രൻ മാർ കൂറീലൊസ യൂയാക്കീം മെത്രാപ്പൊലീത്തായുടെയും കല്പനകളെ നിവൃത്തിപ്പാൻ നിന്നത്തന്നെ നീ ഒരുക്കികൊൾക. എന്തന്നാൽ നീ അറിഞ്ഞിട്ടുള്ളതുപൊലെ കാലംചെയ്ത പാത്രിയർക്കീസ അവനുകൊടുത്തിരിക്കുന്നു ശ്രെഷ്ഠപ്പെട്ട മെല്പട്ടസ്ഥാ

നത്തിന്റെ മുഷ്കരത്വം അവനു നാമും കൊടുത്തിരിക്കുന്നു. നമ്മുടെ വാഴ്ത്തപ്പെട്ട പിതാക്കന്മാരുടെ ശ്ലീഹായ്ക്കടുത്ത കാനൊനാകളിൽ കല്പിക്കപ്പെട്ടിരിക്കുന്നപ്രകാരം കെട്ടുവാനും അഴിപ്പാനും അവനെന്നാം അധികാരപ്പെടുത്തിയിരിക്കുന്നു. അവനൊടു ഭിന്നിക്കാതിരിപ്പാൻ എല്ലാവരും സൂക്ഷിച്ചുകൊള്ളണം. വഞ്ചകനായ മത്തൃസിനെ നമ്മുടെപിതാവായ കാലംചെയ്ത മാറാൻ പാത്രിയക്കീസ ശപിച്ചതുപൊലെ നാമുംശപിക്കുന്നു. അവനെകൈക്കൊൾവാനൊ അവന്റെ വചനം കെൾപ്പാനൊ അവനൊടുകൂടെ പ്രാൎത്ഥിപ്പാനൊ എന്തുകാരണത്തുംപെരിൽ എങ്കിലും അവനൊടു ചെരുവാനൊ ഒരുത്തനും ഒരുപ്രകാരവും അധികാരമില്ല.

വീണ്ടുംനമ്മുടെ പ്രിയപുത്രാ നമ്മടെപുത്രനായ ൧ാം മാർ കൂറീലൊസിനെ സഹായിപ്പാനും അവൻ നിങ്ങളുടെനിമിത്തമായി വളരെഞെരുക്കങ്ങൾ സഹിച്ചതുകൊണ്ടു തടസ്സംകൂടാതെ അവൻ കല്പിക്കുന്ന സകലത്തിലും നീയും ഒരുങ്ങിക്കൊൾവാനും നിന്നൊടുനാം യാചിക്കുന്നു. അവന്റെ യൊഗ്യതയെ നിങ്ങളും അറിയെണ്ടതു ആവശ്യമാകുന്നു. അവന്റെ ദൂരദെശവാസത്തിൽ അവനെനിങ്ങൾ ആശ്വസിപ്പിക്കണം. എല്ലാവരെയും തൃപ്തിവരുത്തുന്ന ദൈവങ്ങളുടെ ദൈവം തന്നിലുള്ള ആശാബന്ധത്താൽ നിന്നെയും ആശ്വസിപ്പിക്കുമാറാകട്ടെ.

പിന്നയും നമുക്കുള്ള പ്രിയമകനെ നമ്മുടെ ആത്മികപുത്രനായ മാർ കൂറീലൊസനമ്മുടെ കുക്കമായുടെ മയറായുടെ എപ്പിത്രൊപ്പായായി നിന്നെ കല്പിച്ചിരിക്കുന്നു എന്നുനാം കെട്ടിരിക്കുന്നു. ഇതിൽ നാം സന്തൊഷിക്കയും ൧ാംനാട്ടിൽ കുക്കമായുടെ മയറായായി നമുക്കുള്ള സകലത്തിന്മെലും എപ്പിത്രൊപ്പയായി നിന്നെനാമും സ്ഥിരപ്പെടുത്തുകയും ചെയ്യുന്നു. ബഹുമാനപ്പെട്ട മാർ കൂറീലൊസ യൂയാക്കിമിന്റെമുമ്പാകെ നീ നില്ക്ക. നിന്റെ എല്ലാ അവസ്ഥയെപ്പറ്റിയും എഴുത്തുമൂലം നമ്മെഅറിയിക്ക. ഇപ്രകാരമൊക്കയും നീ അറിഞ്ഞുകൊള്ളണം. നമ്മുടെ കൎത്താവിന്റെകൃപ നിങ്ങൾഎല്ലാവരൊടുംകൂടെ എന്നെക്കും ഉണ്ടാകുമാറാകട്ടെ – ആമ്മീൻ.

ആകാശത്തിലുള്ള ഞങ്ങളുടെബാവാ ഇത്യാദി.

എന്നുമിശിഹാക്കാലം – ൲൮൱൭൰൬–ാമാണ്ടു ഇടവമാസം ൨൯–ാം നു – മറ്റമെൻ പട്ടണത്തിൽനിന്നും എഴുതപ്പെട്ടു.

ഉറഹായുടെ മാർ തീമാത്തിയൂസ മെത്രാ
പ്പൊലീത്തായുടെ കല്പ
നയുടെ തൎജ്ജമ.

---

സൎവ്വവല്ലഭനായി കാതൽതചം തിങ്ങപ്പെട്ടിരിക്കുന്ന ആദ്യന്തമില്ലാത്ത നിത്യന്റെ തിരുനാമത്താൽ തനിക്കുസ്തുതി. ഉറഹാ സിംഹാസനത്തിന്റെ മെത്രാപ്പൊലീത്തായും മാർ അപ്രേമിന്റെ കവറിന്റെ കാവൽക്കാരനുമായ ബലഹീനനായ ഓറശ്ലെംനാട്ടുകാരൻ അബ്രാഹം എന്ന തീമാത്തയൊസ മെത്രാപ്പൊലീത്താ (എഴുതുന്നതു)

നിത്യപിതാവിൽ നിന്നുള്ള സമാധാനവും, കാതൽതചത്തിൽ പിതാവിനൊടു സമനും കന്യകയിൽ നിന്നുള്ള തന്റെ ജനനത്താൽ തന്റെ പിതാവിനെ സൃഷ്ടികളൊടു യൊജിപ്പിച്ചവനുമായ ഏകജാതനായ പുത്രനിൽനിന്നുള്ള നിരപ്പും, കാതൽതചത്തിൽ പിതാവിനൊടും പുത്രനൊടും സമനും സെഹിയൊൻ മാളികയിൽവച്ചു ശുദ്ധമുള്ള ശ്ലീഹന്മാരുടെമെൽ ഇറങ്ങി നിഴലിച്ചു ജ്ഞാനത്തെയും മറയപ്പെട്ട രഹസ്യങ്ങളെയും അവരെ പഠിപ്പിച്ചവനുമായ ശുദ്ധമുള്ള റൂഹായുടെ നിഴലിപ്പും ആവസിപ്പും വന്നു നമ്മുടെ ഇഷ്ടപുത്രന്മാരായ പട്ടക്കാരുടെയും ചെമ്മാശന്മാരുടെയും നമ്മുടെ സുറിയാനി ജനത്തിന്റെയും നിറുകമെലും മലയാളത്തുള്ളസകല പള്ളികളുടെമെലും വാഴ്ത്തപ്പെട്ട ഇന്ത്യായിലെ പട്ടണങ്ങളിൽ വസിക്കുന്ന എല്ലാ സത്യക്രിസ്ത്യാനികളുടെ മെലും ആവാസിച്ചു നിഴലിക്കുമാറാകട്ടെ ദൈവമായ കൎത്താവിന്റെ വാഴവ നിങ്ങളുടെമെലും നിങ്ങളുടെമക്കളുടെമെലും നിങ്ങളിൽ ഉല്പാദിച്ചിട്ടുള്ള ഉണ്ണികളുടെ മെലും വന്നാവാസിക്കുമാറാകട്ടെ. അതു ദൈവമാതാവിന്റെയും സകലപരി ശുദ്ധന്മാരുടെയും ശുദ്ധമുള്ളസ്ത്രീകളുടെയും എല്ലാ ശുദ്ധമുള്ള സഹദെന്മാരുടെയും പ്രാൎത്ഥനയാൽ തന്നെ - ആമ്മെൻ.

നിങ്ങളൊടുള്ള സ്നെഹംനമ്മുടെ ഹൃദയമാകുന്ന മെശമെൽപതിഞ്ഞിരിക്കുന്നതിനാൽ നാം നിങ്ങളുടെ സമാധാനത്തെക്കുറിച്ചും സ്ഥിതിയെക്കുറിച്ചും ചൊദിക്കുന്നു. കണ്ടാലും നമസ്കാരങ്ങളിലും അപെക്ഷകളിലും പ്രത്യെകമായി പ്രാൎത്ഥനസമയത്തും കുൎബാനസമയത്തും നാംനിങ്ങളെഓൎക്കയും, മാർ പത്രൊസപൌലൊസ ശ്ലീഹന്മാരുടെ ആലയം മുമ്പാകെയും സുറിയാനിസഭയുടെ ഉന്നതപ്പെട്ടമല്പാനായ ശുദ്ധമുള്ള മാർ അപ്രെമിന്റെയും

സകല ശുദ്ധമുള്ളവരുടെയും കവറിടം മുമ്പാകെയും നാം ദൈവത്തോടു പ്രാൎത്ഥിക്കയും അവരുടെ സഹായത്താൽ നിങ്ങളിൽനിന്നു നല്ലവൎത്തമാനം കൎത്താവു കെൾപ്പിപ്പാറാകണമെന്നു നാം അപെക്ഷിക്കയും ചെയ്യുന്നു. നാം മുഖാമുഖമായി കണ്ടു സന്തൊഷിപ്പാൻ ദൈവമായ കൎത്താവ നമുക്ക എടവരുത്തുമാറാകട്ടെ.

ആമ്മീൻ.

കണ്ടാലും ബഹുമാനമുള്ളതും വന്ദിക്കപ്പെടെണ്ടതുമായ സ്ലീബായുടെ നാമം എത്രയൊ ശ്രെഷ്ഠതപെട്ടതാകുന്നു. റൊമ്മാ രാജാവായ ഹെറാക്ലിയൂസ ഉന്നതപെട്ട ഒരു നാമത്തെ അപെക്ഷിച്ചുംകൊണ്ടു പാൎസിയാക്കാരുടെ രാജാവിനെ തൊല്പിച്ചു അവന്റെ പട്ടണങ്ങളിന്മെൽ അധികാരം പ്രാപിച്ചു അവന്റെ പടയാളികളെ പിന്നൊക്കം ഓടിച്ചു വളരെ ധനം സമ്പാദിച്ചു മെദയക്കാരുടെ രാജാവു ഓൎശ്ലെമിനെയും ശുദ്ധ ആലയങ്ങളെയും ക്രിസ്ത്യാനികളുടെ സ്ഥലങ്ങളെയും കൊള്ള ചെയ്തപ്പൊൾ അവർ കൊണ്ടുപൊയ ജയിക്കപ്പെട്ട കുരിശുമരത്തെ എടുത്തു ഓൎശ്ലെമിന അവൻ വന്നപ്പൊൾ ജയം പ്രാപിച്ചവരുടെ അവസ്ഥയിൽ ഉൾപ്രവെശിപ്പാൻ അവൻ ഭാവിച്ചു. രക്ഷയുടെ മരം അവന്റെപക്കൽ കണ്ടപ്പൊൾ പട്ടണക്കാരും പാത്രിയക്കീസും നാടുവാഴിയും വലിയവരും ചെറിയവരും അവനെ എതിരെല്പാൻ പുറപ്പെട്ടുവന്നു. ഇവനൊ കുതിരപ്പുറത്തായിരുന്നു. അവന്റെ മുമ്പാകെ ഓൎശ്ലെംവരെ അവർ നടന്നു. പട്ടണത്തിന്റെ പടിവാതുക്കൽ വന്നപ്പൊൾ രാജകുതിര നിന്നു ജനം ഒക്കയും വന്നുകൂടിയാറെയും പടിവാതൽക്കെ കടത്തു പ്രവെശിപ്പാൻ അവക്കുകഴിഞ്ഞില്ല. അതിനാൽ ജനത്തിനും രാജാവിനും വളരെ സംശയവും ഭയവും ഉണ്ടായി അതിന്റെശെഷം പാത്രിയക്കീസ രാജാവിന്റെപക്കൽ വന്നു പറഞ്ഞു ഒ രാജാവെ സ്ലീബായെ ചുംബി തന്റെ തലകുനിച്ചവനായ നമ്മുടെകൎത്താവും രക്ഷിതാവുമായവൻ കടന്നുപൊയ പടിവാതിൽ ഇതാകുന്നു. അതിലെ പ്രവെശിപ്പാൻ നീ മനസ്സാകുന്നു എങ്കിൽ കുതിരമെൽ നിന്നിറങ്ങി നിന്റെ രാജവസ്ത്രത്തെ ഉരിഞ്ഞു ജീവസ്സുകളെ പ്രവൃത്തിക്കുന്ന സ്ലീബായുടെ നുകത്തിൻകീഴ നടന്നു അതിൽ നീ പ്രവെശിക്കും. രാജാവു പാത്രിയക്കീസിന്റെ ഗുണദൊഷം കെട്ടപ്പൊൾ അവന്റെ രാജവസ്ത്രം ഊരി എളിമയുടെ വസ്ത്രം ധരിച്ചു ബഹുമാനപ്പെട്ട സ്ലീബാക്കു അവന്റെ കഴുത്തുകുനിച്ചു ഇങ്ങനെ അവൻ പട്ടണ

ത്തിൽ പ്രവെശിച്ചു ഗാഗുൽത്തായ്ക്കുവന്ന ആ വിശുദ്ധ സ്ഥലത്തു സ്ലീബായെ അവൻവച്ചു. നിത്യവും നാം കൊണ്ടാടുന്ന ശുദ്ധമുള്ള സ്ലീബാ ഇതാകുന്നു.

അതിനാൽ നമ്മുടെ പ്രിയസഹോദരനായ കശീശാ പീലിപ്പൊസെ! ജയിക്കപ്പെട്ടവരം സ്ലീബായിലും അവസാനംവരെ നിലനില്ക്കുന്നവൻ ജീവിയ്ക്കുമെന്നു എഴുതപ്പെട്ടിരിക്കുന്ന വെദവാക്യത്തിലും ആശ്രയിച്ചുംകൊണ്ടു സ്തുതി ചൊവ്വാകപ്പെട്ട വിശ്വാസത്തിനുവെണ്ടി നീ നല്ല പൊരാട്ടം പൊരാടുക.

ഹെ! മനുഷ്യൻപുത്രാ! സ്ലീബാ സകലത്തെക്കാൾ ബഹുമാനമുള്ളതല്ലെന്നു വിചാരിച്ചു നീ ചൊദിക്കുന്നു എങ്കിൽ, മരത്തുന്മെൽ തൂക്കപ്പെട്ടവൻ ശപിക്കപ്പെട്ടവനെന്നു മീഖദശി പറഞ്ഞതുപൊലെ നിന്റെ സ്നെഹത്തൊടു നാമും പറയുന്നു. മുൻകാലത്തു മരണശിക്ഷയ്ക്കു യൊഗ്യനായ ഒരു പാപിയെ കുരിശുന്മെൽ തൂക്കുന്നതു മര്യാദയായിരുന്നു. മരത്തുന്മെൽ തൂക്കപ്പെട്ടവൻ ദൈവത്താൽ ശപിക്കപ്പെട്ടവൻ ആയിരുന്നതുകൊണ്ടു ആ ദെഹം വൃക്ഷത്തെൽനിൎത്താതെ അന്നുതന്നെ ഇറക്കി അടക്കപ്പെട്ടുവന്നു. ദൈവദൂഷണക്കാരെയും വിഗ്രഹാരാധനക്കാരെയും അല്ലാതെ ആരെയും കുരിശിൽ തൂക്കിവന്നില്ലാ. പിന്നത്തെതിൽ ലൊകരക്ഷിതാവായ നമ്മുടെകർത്താവ യെശുമിശിഹാ അതിന്മെൽ ഉയർത്തപ്പെട്ടപ്പൊൾ തന്റെ വിലയെറിയ രക്തത്താൽ താൻ അതിനെ ശുദ്ധീകരിച്ചു തന്റെ ദൈവത്വത്തിൽ അതിനെ ശ്രെഷ്ഠതപ്പെടുത്തി. ലജ്ജയുടെമരം മഹത്വമായിതീൎന്നു ശാപം അനുഗ്രഹവുമായി. "യെഹൂദന്മാർ അടയാളത്തെ ചൊദിക്കയും പുറജാതിക്കാർ ജ്ഞാനത്തെ അന്വെഷിക്കയുംചെയ്യുന്നു ഞങ്ങൾ കുരിശിൽ തറയ്ക്കപ്പെട്ട മിശിഹായെ യെഹൂദന്മാൎക്കു ഇടൎച്ചയായും പുറജാതിക്കാൎക്കു ഭൊഷത്വമായും പ്രസംഗിക്കുന്നു. എന്നാലും യെഹൂദന്മാരിൽനിന്നും പുറജാതിക്കാരിൽ നിന്നും വിളിക്കപ്പെട്ടവൎക്കു മിശിഹാ ദൈവശക്തിയും ദൈവജ്ഞാനവുമാകുന്നു" എന്നു പൌലൊസശ്ലീഹാ ൧-ാം കൂറന്തിയിൽ സാക്ഷിക്കുന്നതുപൊലെ സ്ലീബാ ഭൂമിയിൽ ഉള്ള സകലത്തെക്കാൾ ഉന്നതപ്പെട്ടതായി പിന്നയും സ്ലീബായാലെ മനുഷ്യരൊടുള്ള ദൈവസ്നെഹം വെളിപ്പെട്ടു. എന്തെന്നാൽ മിശിഹാ പിതാവിന്റെ മാവിടത്തു നിന്നും ഇറങ്ങി കഷ്ടതപ്പെട്ടതു ആരുടെയും നിൎബ്ബന്ധത്തുന്മെൽ അല്ലാഞ്ഞു. പിന്നയൊ തന്റെ സ്വന്ത ഇഷ്ടത്താലെ അവൻ നമ്മുടെ സ്വഭാവംധരിച്ചു നമ്മുടെ ജ

ധത്താൽ ശുദ്ധപ്പെട്ട നമ്മുടെ രക്ഷയ്ക്കുവെണ്ടി സ്ലീബായെ അവൻ എടുത്തു. സത്യമായിട്ട സ്ലീബാ ദൈവത്തിന്റെ ജ്ഞാനമാകുന്നു. എന്തെന്നാൽ അതിനാലെ ദൈവശക്തി വെളിപ്പെട്ടത്തി സഹദേന്മാരും അതിന്റെ വലിപ്പത്തെ സാക്ഷിക്കയും അതിനാലെ അത്ഭുതങ്ങളും അടയാളങ്ങളും കാണിക്കയും ചെയ്യിരിക്കുന്നു. പൊന്നിന്റെ നാവുകാരൻ പറയുന്നത്ത "സ്ലീബാ വിശ്വാസികളുടെ ആശാബന്ധമാകുന്നു. സ്ലീബാ മരിച്ചവരുടെ ഉയത്തെഴുനല്പാകുന്നു. സ്ലീബാ പിശാചുക്കളോട്ട പൊരാടുന്നു. സ്ലീബാ മിട്ടുക്കില്ലാത്തവരുടെ ആശാനും ഉപദെശകനുമാകുന്നു. സ്ലീബാ നിരാശ്രയക്കാൎക്ക നല്ലശരണമാകുന്നു. സ്ലീബാ വഴിയാത്രക്കാരുടെ നടത്തുകാരൻ ആകുന്നു. സ്ലീബാ മാതാപിതാക്കന്മാർ ഇല്ലാത്ത കുട്ടികളുടെ പിതാവും വിധവമാരുടെ രക്ഷകത്താവുമാകുന്നു. സ്ലീബാ അന്ധകാരത്തിലും മരണനിഴലിലും ഇരിക്കുന്നവൎക്ക പ്രകാശമാകുന്നു. സ്ലീബാ രാജാക്കന്മാൎക്ക ബഹുമാനമാകുന്നു. സ്ലീബാ ദയറാകളുടെ കാവൽക്കാരനും ദയറായക്കാരുടെയും ശംഹീമായക്കാരുടെയും ശോഭയുമാകുന്നു. സ്ലീബാ പട്ടക്കാരുടെ സന്തോഷവും പള്ളികളുടെ അടിസ്ഥാനവുമാകുന്നു. സ്ലീബാ ക്ഷീണന്മാൎക്ക ശക്തിയും രൊഗികൾക്കു സ്വസ്ഥതയും വിശപ്പുള്ളവൎക്ക സമ്പൂൎണ്ണതയുമാകുന്നു" "മിശിഹായുടെ കുരിശിൽ അല്ലാതെ പുകഴപ്പെട്ടുവാൻ ഇനിക്കില്ല എന്തെന്നാൽ ഞാൻ ലൊകത്തിനും ലൊകം ഇനിക്കും കുരിശിൽ തറയ്ക്കപ്പെട്ടിരിക്കുന്നു" എന്നു പൌലൊസ ശ്ലീഹായും പറയുന്നു.

വീണ്ടും സത്യക്രിസ്ത്യാനികളുടെ അമ്മയും മാലാഖാമാരുടെ രാജ്ഞിയുമായ ദൈവമാതാവായ മറിയത്തിന്റെ പുകഴ്ചയെപ്പറ്റി ഞാൻ നിങ്ങളെ ഓൎപ്പിക്കുന്നു. സകല പരിശുദ്ധന്മാരെക്കാളും ശ്ലീഹന്മാരെക്കാളും സഹദെന്മാരെക്കാളും അവളെ പ്രത്യെകം പുകഴ്ത്തുവാനും നിങ്ങളെ കൈക്കൊള്ളുന്നവൻ എന്നെ കൈക്കൊള്ളുന്നു എന്നും മറ്റും ശുദ്ധമുള്ളതും വന്ദിക്കപ്പെട്ടതുമായ മത്തായിയുടെ ഏവൻഗെലിയൊനിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം പരിശുദ്ധന്മാരെ ബഹുമാനിപ്പാനും നമുക്കു ന്യായമാകുന്നു.

പിന്നയും മെത്രാപ്പൊലീത്തന്മാരിൽ ചെറിയവനും ദൈവത്തിന്റെ ശക്തിയാലെ വാഴ്ത്തപ്പെട്ട ഉറഹായിൽ സ്ഥാപിച്ചിട്ടുള്ള സുറിയാനിസഭയുടെ വലിയ മല്പാനായ മാർ അപ്രെമിന്റെ കബറടത്തുങ്കലെ ദാസനുമായ ഓർശലം നാട്ടുകാരൻ തീമാത്യൂസ മെത്രാപ്പൊലീത്തായായ നാം വീണ്ടും നിങ്ങളെ

അറിയിക്കുന്നതു എന്തെന്നാൽ:- മഹത്വായുള്ള മാർ അപ്രെമിന്റെ പ്രസംഗങ്ങളാലെയും മാധുൎയ്യമുള്ള അവന്റെ സംഗീതങ്ങളാലെയും അവന്റെ പിന്നാലെ ഉണ്ടായ സകല മല്പാന്മാരും ജനങ്ങളെയും ജാതികളെയും പഠിപ്പിച്ചു കന്ന്യക ദൈവത്തെ പ്രസവിച്ചുവെന്നും മറ്റും ശവക്കുഴിയിൽനിന്നു എന്റെ അസ്ഥികൾ നിലവിളിക്കുന്നു കബറിൽനിന്നു അവന്റെ അസ്ഥികൾ അട്ടഹാസിക്കുന്നു.

വീണ്ടും നമ്മുടെ ആത്മീകപുത്രൻ നെല്ലൊരമെ അള്ളാ ഉസാർ എന്ന സുറിയാനിക്കാരൻ മുഖാന്തിരം നിങ്ങളുടെ എഴുത്തു നമുക്കുകിട്ടി നാം അതു വായിച്ചുഗ്രഹിച്ചു. അതിൽ മെത്രാൻ മത്ത്യാസും പട്ടക്കാരൻ അല്ലാത്ത അബ്രാഹാമും ചെയ്യുന്ന പ്രവൃത്തികളെക്കുറിച്ചും എഴുതിയിട്ടുണ്ടല്ലൊ. അവർ നിങ്ങളെ സത്യവിശ്വാസത്തിൽനിന്നും വശീകരിച്ചിരിക്കുന്നു. അവർ ദൈവമാതാവായ മറിയത്തിന്റെയും ശുദ്ധമുള്ള എല്ലാ സഹദേന്മാരുടെയും പുകഴ്ചയെയും മരിച്ചവരുടെ ഓർമ്മയെയും ത്യജിച്ചിരിക്കുന്നു അവർ കുറ്റബൊനക്രമത്തിൽനിന്നു നമ്മുടെ കൎത്താവും ദൈവവുമായവന്റെ ഓർമ്മയും വന്ദനവും ഇല്ലായ്മയാക്കിയിരിക്കുന്നു. നമസ്കാരപുസ്തകത്തിൽനിന്നു പരിശുദ്ധന്മാരുടെ കാനൊനാ അവർ മായിച്ചിരിക്കുന്നു. വാഴ്ത്തപ്പെട്ട മലയാളനാട്ടിൽനിന്നു വിശ്വാസം മറഞ്ഞുപൊയിരിക്കുന്നു. നമ്മുടെ പുത്രന്മാരിൽ ചിലർ വഞ്ചനയിൽ ഉൾപ്പെട്ടു എടത്തുട്ടുകാരുടെ പിന്നാലെ ചാഞ്ഞു സത്യവിശ്വാസത്തെ ഉപെക്ഷിച്ചു ഏതുമില്ലാത്തതിനെ കൈക്കൊണ്ടിരിക്കുന്നു.

വീണ്ടും മരിച്ചവൎക്കുവെണ്ടിയും ജീവനുള്ളവൎക്കുവെണ്ടിയും കുറ്റബൊന അണെയ്ക്കുന്നതിനാൽ ഉള്ള നന്മയെക്കുറിച്ചു ആലക്സന്ത്രിയായുടെ പാത്രിയൎക്കീസായിരുന്ന ശുദ്ധമുള്ള മാർ കുറീലൊസ പഠിപ്പിക്കുന്നുണ്ടു. ഈ മാർ കുറീലൊസ തന്റെ കാലത്തു ഒരിക്കൽ കടലിൽ കപ്പൽ കയറിപൊയി ഒരു ദ്വീപിനു അവർ വന്നപ്പോൾ ഏകനായ ഒരു മനുഷ്യനെ അവിടെ കണ്ടു. ഇവരെ കണ്ടപ്പോൾ അവനെ കൂടെ കപ്പലിൽ കയറ്റി സ്വദെശത്തെക്കു കൊണ്ടുപൊകണമെന്നു അവരോടു അവൻ അപെക്ഷിച്ചു. "നീ ഇവിടെ വരുവാൻ കാരണം എന്തു" എന്നു ആ പരിശുദ്ധൻ അവനൊടു ചൊദിച്ചപ്പോൾ അവൻ പറഞ്ഞതു "ഞാൻ കച്ചവടത്തിന്നായി കപ്പലിൽ പൊകുമ്പൊൾ കപ്പൽ മുങ്ങി അതിൽ ഉണ്ടായിരുന്നവർ ഒക്കെയും മുങ്ങിച്ചത്തു ഒരു പലകയിൽ പിടിച്ചു ഞാൻ രക്ഷപെട്ടു ഇവിടെ കയറി." നീ ഇവിടെ പാറീട്ടു

എത്രനാൾ ആയെന്നു ശുദ്ധമുള്ള കൂറിലൊസ അവനൊട്ട ചൊദിച്ചതിന്ന ഏറെക്കുറെ മൂന്നുവൎഷമെന്നു അവൻ പറഞ്ഞു അതുവരെ എങ്ങനെ ഉപജീവനം കഴിച്ചു എന്നു ശുദ്ധമുള്ളവൻ ചൊദിച്ചാറെ ശാബതതൊറും ഇനിക്ക അനവധി അപ്പം വന്നുകൂടി അതുഭക്ഷിച്ചു ആഴ്ചമുഴുവനും ഞാൻ എന്റെ ജീവനെ സംരക്ഷിച്ചു എന്നു അവൻ പറഞ്ഞു. ഉടൻ അവനെ കപ്പലിൽ കയററി അവന്റെ സ്വദെശത്തു ഇറക്കി അവന്റെ ഭവനക്കാരുടെ പക്കൽ ആക്കപ്പെട്ടു. എന്നാൽ കപ്പൽ മുങ്ങിയ വൎത്തമാനം അവന്റെ ഭാൎയ്യകെട്ടപ്പൊൾ അവൻ മരിച്ചുപൊയി എന്നു അവൾ നിരൂപിച്ചു ആഴ്ചതൊറും അവനുവെണ്ടി അവൾ കുറുബാന ചൊല്ലിച്ചു. അവൻ വന്നു സകല ചരിത്രവും അറിയിച്ചപ്പൊൾ അവനുണ്ടായ നന്മയ്ക്കു കാരണം അവനുവെണ്ടി ചൊല്ലിച്ച കുറുബാനതന്നെ എന്നു ജനം ഒക്കയും ഗ്രഹിച്ചു. തങ്ങളുടെ മരിച്ചവൎക്കും ചെങ്ങാതിമാൎക്കും വെണ്ടി കുറുബാനയെ വിലമതിക്കുന്നവൎക്ക ഇതു ഒരു ആശ്വാസമാകുന്നു. നമ്മുടെ സഹൊദരന്മാരും പ്രിയമുള്ളവരുമെ വാങ്ങിപ്പൊയവൎക്ക കുറുബാന എത്രയൊ പ്രയൊജനമെന്നു കാണ്മിൻ. ശുദ്ധമുള്ള പിതാക്കന്മാരിൽനിന്നും സ്തുതിചൊവ്വാകപ്പെട്ട മല്പാന്മാരിൽനിന്നും നിങ്ങൾ പഠിക്കുന്നതുപൊലെ ഇപ്രകാരം നിങ്ങൾ ചെയ്യിൻ— ആമ്മീൻ.

നമ്മുടെ പ്രിയപുത്രനായ നൊഹലാമെ അള്ളാ ഉസാർ എന്ന സുറിയാനിക്കാരൻ മുഖാന്തിരം നിങ്ങളുടെഎഴുത്തു നമുക്കകിട്ടി വായിച്ചപ്പൊൾ ഞങ്ങളും കരഞ്ഞു ഞങ്ങളുടെ കണ്ണുനീർ മുഖത്തുകൂടിഒഴുകി. നമ്മുടെഹൃദയത്തിലെ ദുഃഖവും വളരെയായിതുന്നു. നാം പ്രലാപിച്ചു. രാവുംപകലും നമുക്ക ആശ്വാസമില്ലാഞ്ഞു യെറമിയാദീൎഘദൎശി നീവരിക. ഓൎശ്ലെമിന്റെമെൽ നീ പ്രലാപിച്ചതുപൊലെ ഇന്നുഞങ്ങളുടെകൂടെ വിലാപിക്ക. വിലാപങ്ങളുടെ പിതാവെ! നീവന്നു മലയാളമെന്ന വലിയരാജ്യത്തുമ്മെലും ഇന്ത്യായിലെ മററുരാജ്യങ്ങൾമെലും അവയിൽ വസിക്കുന്നവരുടെമെലും ഞങ്ങളുടെ സുറിയാനി ജനത്തിന്മെലും നീവിലാപിക്ക. വിശെഷമായ സ്വൎണ്ണം മങ്ങുന്ന ഭംഗിയുള്ളനിറം മാറിപ്പൊയതുഎങ്ങിനെ? മെത്രാൻ മത്ത്യൂസ ബുദ്ധക്ഷയുള്ള ചെന്നായെപ്പൊലയും വനത്തിൽകരയുന്ന മൂങ്ങായെപ്പൊലെയും നിങ്ങളെ പിടികൂടിയിരിക്കുന്നതിനാൽ നിങ്ങൾഅവനെ ചെവിക്കൊൾകയൊ അവനൊടുചെരുകയൊ അവന്റെ പിന്നാലെ പൊകയൊ ചെയ്യരുത. പിന്നയൊ ചെന്നായിൽനിന്നു കുഞ്ഞാടു ഓ

ട്ടന്നതിനെമ്മുന്നും അവനിൽനിന്നു നിങ്ങൾ ഓടുവിൻ. ഈ ധീരൻ അവൻെറ ആത്മാവിനെയും ശരീരത്തെയും നശിപ്പിച്ചിരിക്കുന്നു. സ്ലീഹായ്ക്കടുത്ത സിംഹാസനത്തിൻെറ ബഹുമാനപ്പെട്ട ഏലിയാസഎന്ന നമ്മുടെബാവാ മാർ ഇഗ്നാത്യോസ പാത്രിയക്കീസിൻെറ സന്നിധിയിൽ ലജ്ജകൂടാതെ അവൻവന്നു. ദൈവമായ കർത്താവു തിരുമനസ്സിലെ സിംഹാസനത്തെ എന്നേക്കും ഉയർത്തുമാറാകട്ടെ. ഈ മനുഷ്യൻ നമ്മുടെ ജനത്തിൽ ഒരുവൻ എന്നുപറഞ്ഞു നമ്മുടെ ബാവായുടെമുമ്പാകെവന്നു പാത്രിയക്കീസിനെ അവൻ വഞ്ചിച്ചു തന്നിൽനിന്നു മെല്പട്ടസ്ഥാനം അവൻ കവർച്ചചെയ്തു. നമ്മുടെമാറാൻ പാത്രിയക്കീസുബാവാ പരിശുദ്ധനും പരമാർത്ഥിയും കപടമില്ലാത്തവനും സത്യപതിയുമായിരുന്നതിനാൽ ഈ വഞ്ചകൻെറ ചതിവു അദ്ദേഹം ഗ്രഹിച്ചില്ല. ഇവൻ സർപ്പമാകുന്നു. നീ സർപ്പത്തെ പൊററിയാൽ അതിൽനിന്നു കടിയല്ലാതെ ഒരുസാദ്ധ്യവും ഉണ്ടാകയില്ല. അതിനാൽ നിങ്ങൾ പത്രൊസിൻെറ അടിസ്ഥാനത്തുമ്മെലും സ്ഥിതിചെയ്യാകപ്പെട്ട വിശ്വാസത്തിന്മെലും ശുദ്ധമുള്ള മൂന്നു സൂന്നഹദോസുകളിന്മെലും ധൈര്യമായിനില്പിൻ. ശുദ്ധമാകപ്പെട്ട ബാവാന്മാരുടെ മര്യാദകളിൽനിന്നു ഒന്നും നിങ്ങൾഭേദപ്പെടുത്തരുത. നമ്മുടെ കർത്താവായ മിശിഹായുടെ മുന്തിരിതോട്ടത്തിൽ നിങ്ങൾ വേലചെയ്യിൻ. ശുദ്ധമുള്ള പിതാക്കന്മാരുടെ വഴികളിൽനടപ്പിൻ. എന്തെന്നാൽ ഇതുനമുക്കു യോഗ്യമാകുന്നു. നമുക്കുമുമ്പെ വാങ്ങിപ്പോയവരായ ഇവർ നമ്മൊടു കല്പിച്ചിട്ടുള്ള ഒന്നിൽനിന്നും നാം വിട്ടുമാറരുത. ദിവ്യദാനങ്ങളിൽ നിങ്ങൾ സമ്പന്നന്മാരായിരിപ്പിൻ. ദൈവീകത്തിൽ ധനവാൻഅല്ലാത്തവർക്കെല്ലാം സാക്ഷാൽ അഗതികൾ ആകുന്നു. ദൈവീകത്തിൽ ധനവാനായുള്ളവൻ ഭൂമിയിലെ രാജാക്കന്മാരെക്കാളും നാടുവാഴികളെക്കാളും ധനവാന്മാരെക്കാളും സമ്പന്നൻ ആകുന്നു. ഇപ്രകാരംനിങ്ങൾ അറിഞ്ഞുകൊൾക. നമ്മിൽനിന്നുള്ള സമാധാനവും വാഴ്വും പട്ടക്കാരുടെമെലും ചെമ്മാശന്മാരുടെമെലും നമ്മുടെജനത്തിൻെറ പ്രധാനികളുടെമെലും വലിയവരുടെമെലും ചെറിയവരുടെമെലും പുരുഷന്മാരുടെമെലും സ്ത്രീകളുടെമെലും ആൺപൈതങ്ങളുടെമെലും പെൺപൈതങ്ങളുടെമെലും കന്യാവ്രതക്കാരുടെമെലും കന്യാസ്ത്രീകളുടെമെലും വർദ്ധിക്കുമാറാകട്ടെ. നമ്മുടെ പിതാവായ അബ്രഹാമിനുണ്ടായ ദൈവാനുഗ്രഹം നിങ്ങളുടെ ഭവനങ്ങൾമെലും നിങ്ങളുടെ മക്കളുടെമെലും നിങ്ങൾക്കുള്ള സകലത്തിന്മെലും ഉണ്ടാകുമാറാകട്ടെ — ആമ്മീൻ.

ഉറഹായിൽനിന്നു പ്രൈയോയിലേക്കു അഞ്ചുദിവസത്തെ വ
ഴിയുണ്ടു. നമ്മുടെഎഴുത്തു നിങ്ങളുടെപക്കൽ വരുമ്പോൾ അതു
വായിച്ചു ഉടനെ മറുപടി അയപ്പിൻ എന്തന്നാൽ നമ്മുടെകണ്ണു
വഴിമെൽആകുന്നു. നിങ്ങൾ നമുക്കയക്കുന്ന എഴുത്തു ഉറഹായി
ലുള്ള മാർ പത്രൊസ പൌലൊസ ശ്ലീഹന്മാരുടെ പള്ളിക്കു വ
ന്നുചെരും.

എന്നു ബലഹീനനായ ഓർശ്ലേംനാട്ടുകാരൻ അബ്രാഹംമെ
ത്രാന്റെ കയ്യാലെ എഴുതപ്പെട്ടു. ആകാശത്തിലുള്ള ഞങ്ങളുടെ
ബാവാ ഇത്യാദി.

യൌനായക്കാരുടെ ൨൧൮൫-ാമാണ്ടു. (൧൮൭൪) തെശ
റീൻമാസം ൧൩-ാംനു.



മൂല പുസ്തകത്തിന്റെ നിബന്ധയിതാവായ പീലിപ്പൊസകൊ
ർഎപ്പിസ്ക്കൊപ്പാ എഴുതിയ ഒരു സർക്കലർ എഴുത്തിന്റെ പകൎപ്പു.

മാലിയാങ്കര ദ്രുപതയുടെ പ്രധാന പട്ടക്കാരനായ പീലി
പ്പൊസ കൊർ എപ്പിസ്ക്കൊപ്പാ എഴുതുന്നതു. കൊട്ടയം, നിലം
പെരൂർ, വെളിയനാട്ടു, കല്ലുച്ചെരി, റാന്നി, മുതലായ പള്ളി ഇ
ടവകക്കാരായ സകലമാനപെൎക്കും വാഴവ.

"പ്രിയമുള്ളവരെ! നമ്മുടെകൎത്താവാം ഈശൊമിശിഹാ പത്രൊ
സശ്ലീഹായൊടു നീ കല്ലാകുന്നുഎന്നും ഈ കല്ലിന്മെൽ എന്റെ
പള്ളി പണി ചെയ്യുമെന്നും നരകത്തിന്റെ വാതിൽ അതി
നൊടു ജയിക്കയില്ലന്നും കല്പിച്ചതിന്മണ്ണം കല്ലുപൊലെ ഉറപ്പു
ള്ള സത്യവിശ്വാസം പത്രൊസശ്ലീഹാ അന്ത്യൊഖ്യാസഭയി
ൽ പഠിപ്പിക്കയും തന്റെ അനന്തിരവനായി ഒരുപ്രധാനാചാ
ൎയ്യനെ അവിടെ ഉറപ്പിക്കയും പിന്നീടു ശുദ്ധമുള്ള മുന്നൂററിപ്പ
തിനെട്ടു ബാവാന്മാർ ഈപ്രധാനാചാൎയ്യനെ ആസിയാ ഒക്ക
യുടെയും തലവനായിട്ടു കല്പിക്കയും ഈ തലവൻ തന്റെ ദൂത
ന്മാരെ അയച്ചു മലയാളത്തിൽ മാർ തൊമ്മാശ്ലീഹായാൽ കരിങ്കൊ
ൽ ഇട്ടിരുന്ന സഭയെ രക്ഷിച്ചുവൎദ്ധിപ്പിച്ചു ആയിരത്തിൽഅ
ധികം സംവത്സരമായി നമ്മെഭരിച്ചുവരുന്ന വിവരം എല്ലാവ
ൎക്കും അറിവുള്ളതല്ലൊ ആകുന്നു. കൎത്താവായ മിശിഹാ പത്രൊ
സിനൊടുകല്പിച്ചതിൽ "ശുദ്ധ സഭയൊടു നരകത്തിന്റെ വാ
തിൽ ജയിക്കയില്ല" എന്നുപറഞ്ഞിരിക്കുന്നതിനാൽ ശുദ്ധമാന കാ
സൊലിക്കാപള്ളിയും സാത്താനും തമ്മിൽ വലിയ യുദ്ധം ഉ
ണ്ടാകുമെന്നും സാത്താൻ ജയിക്കയില്ലെന്നും കാസൊലിക്കാ
പള്ളി അവസാനംവരെ നിലനില്ക്കുമെന്നും സ്പഷ്ടമായി അ

ത്ഥം ജനിക്കുന്നു. എന്നാൽ പത്രൊസശ്ലീഹായുടെ അനന്തിരവനും ശുദ്ധ സഭയുടെ തലവനുമായ അന്ത്യോഖ്യാ പാത്രിയക്കീസുബാവായൊടു സാത്താൻ പലപ്രകാരത്തിലും യുദ്ധംചെയ്തു. മിശിഹാ കല്പിച്ചതിന്വണ്ണം ഇന്നുവരെ സാത്താൻ ബലപ്പെടുകയും ജയിക്കയും ചെയ്തിട്ടില്ലാ. ഇതിൽ സാത്താൻ മലയാളത്തിൽ ചെയ്തതും ഇന്നുവരെ ചെയ്തുവരുന്നതുമായ യുദ്ധത്തെ അല്പം ഞാൻ വിവരിക്കുന്നു. ആദ്യംമുതലെ മിശിഹാതമ്പുരാന്റെ വികാരിയാകുന്ന അന്ത്യോഖ്യായുടെ പാത്രിയക്കീസുബാവാ സത്യവിശ്വാസത്തിൽ നമ്മെ പൊററിരക്ഷിച്ചുവരുമ്പോൾ സാത്താൻ അവന്റെ കൌശലത്താൽ വെദവിപരീതികളായ നെസ്തൂർകാരെ മലയാളത്തിൽ വരുത്തുമാറാക്കി ഇവരെക്കൊണ്ടു ശുദ്ധമാന കാസൊലിക്കാപള്ളിയൊടു യുദ്ധം അവൻ അണിനിരത്തി. എന്നിട്ടും അവൻ ജയിച്ചില്ലാ. നെസ്തൂർകാരുടെ അവിശ്വാസം മലയാളത്തുനിന്നും തീരെ ഒഴിക്കപ്പെട്ടുപൊയി. സാത്താൻ ഇതുകൊണ്ടും അടങ്ങാതെ പിന്നീടു പാപ്പാമതക്കാരായ പറങ്കികളെക്കൊണ്ടു വളരെ ഉപദ്രവിപ്പിച്ചു. അന്ത്യോഖ്യായിൽനിന്നും വന്ന അനെകം മെല്പട്ടക്കാരെ കടലിൽ കെട്ടിത്താത്തും തീകൊണ്ടുചുട്ടും മററുവിധത്തിലും നശിപ്പിച്ചു. മലയാളത്തെ നമ്മുടെ പള്ളികളെ ദൈവമായ മിശിഹായുടെ ദൈവസ്വഭാവത്തെ ബലഹീനതപ്പെടുത്തി ഇവർ പഠിപ്പിച്ചു പാപ്പാവെദം നടപ്പാക്കി. പട്ടക്കാരുടെ വിവാഹം മുടക്കുകയും ഒടുക്കം ഉതിയംപെത്രൂർ സുന്നഹദൊസിൽവച്ചു വലിയ പെരുമ്പാമ്പു ആട്ടുംകുട്ടിയെ വിഴുങ്ങുംവണ്ണം സത്യവിശ്വാസത്തെ വിഴുങ്ങിക്കളകയുംചെയ്തു. "നരകവാതിൽ ജയിക്കയില്ല" എന്നു കല്പിച്ചിട്ടുള്ള തിരുവചനംപൊലെ ശുദ്ധമാനപള്ളി തന്റെ ശിശ്രൂഷക്കാരനും നമ്മുടെ ഓർക്കപ്പെട്ട പിതാവുമായ ഇട്ടിത്തൊമ്മൻ കത്തനാരച്ചന്റെയും ആ മെഹത്തിന്റെ ശിഷ്യന്മാരുടെയും വെലകൊണ്ടു പെരുമ്പാമ്പിന്റെ വായിൽനിന്നും രക്ഷപെട്ടുപ്രകാശിച്ചു. ഇങ്ങനെ രക്ഷപെട്ട ശെഷിപ്പിനെ അന്ത്യോഖ്യായിൽനിന്നും. പിന്നീടുവന്ന ബാവാന്മാരും അവരുടെ ശിഷ്യന്മാരായ പാലമററത്തു തറവാട്ടിലും മററും ഉണ്ടായ മെല്പട്ടക്കാരും പരിപാലിച്ചുവരുമ്പോൾ പുറത്തുള്ളവരുടെ ഉപദ്രവംകൊണ്ടു കാസൊലിക്കാപള്ളി നശിക്കാത്തതിനാൽ അകത്തു യുദ്ധം ഉണ്ടാക്കി നശിപ്പിക്കാമെന്നു സാത്താൻ ദൊഷരൂപമായി ഉന്നിയുംകൊണ്ടു ഇയൊബിനെ ഉപദ്രവിപ്പാൻവെണ്ടി ആകാശത്തിൽ ബാവാതമ്പുരാന്റെ തിരുമുമ്പാകെ അവൻപ്ര

പ്രയാണംചെയ്യുന്നതുപൊലെ സത്യവിശ്വാസത്തെ നശിപ്പിപ്പാൻ വെണ്ടിഅവൻ ഒരു മലയാളമനുഷ്യന്റെ വെഷം എടുത്തു പിതാവായ അന്ത്യൊഖ്യാ പാത്രിയക്കീസു ബാവായുടെ പക്കൽ പ്രയാണംചെയ്തു. സർപ്പം മാതാവായ ഹാവായെ വഞ്ചിച്ചതുപൊലെ ഇവൻ ശുദ്ധമുള്ള പിതാവിനെ വഞ്ചിച്ചു തിരികെ വരികയും രണ്ടാം തിമൊത്തെയൂസ ൩-ാം പറയുംവണ്ണം ദ്രവ്യാഗ്രഹികളായി, അഹങ്കാരികളായി, മാതാപിതാക്കന്മാരെ അനുസരിക്കാത്തവരായി അശുദ്ധമുള്ളവരും ലംഘനക്കാരും നല്ലവരെ ധിക്കരിക്കുന്നവരും ദ്രൊഹികളു ദൈവത്തെക്കാൾ അധികം ദെഹ ഇകളെ സ്നെഹിക്കുന്നവരും ആകുവാൻ തക്കവണ്ണം പ്രവൃത്തിച്ചു കാണിച്ചു മനുഷ്യരെ പഠിപ്പിക്കയും പൂർവ്വപിതാക്കന്മാരാൽ ഉറപ്പിച്ചിരിക്കുന്ന ശുദ്ധ കാനൊനാകൾക്കും ചട്ടങ്ങൾക്കും നെരെ വിരൊധമായി പട്ടക്കാരുടെ പുനർവിവാഹം നടത്തുകയും കുമ്പ്സാര രണ്ടായികൊടുക്കയും രഹസ്യങ്ങൾ പൊതുൾതിരിച്ചു ചൊല്ലുകയും ഭക്ഷണം കഴിച്ചുകൊണ്ടു ചൊല്ലുകയും കുറബാനയുടെ അപ്പവും വീഞ്ഞും മിശിഹായുടെ മാംസരക്തങ്ങൾ അല്ലെന്നു വിശ്വസിപ്പിക്കയും. ദൈവമാതാവിനെയും പരിശുദ്ധന്മാരെയും അപമാനിക്കയും ഗിവറുഗീസ്സ സഹദായെക്കൊണ്ടു ദൈവമാതാവിനെ കെട്ടിക്കുമെന്നു യൂദന്മാർകൂടെയും പറയാത്ത വലിയ ദൈവദൂഷണം പറകയും സാത്താനൊടു യുദ്ധംചെയ്യാനുള്ള ആയുധമാകുന്ന നൊമ്പുകളെ അഴിക്കയും സഹൊദരന്മാരായ പട്ടക്കാരെയും ജനങ്ങളെയും തമ്മിൽ ശത്രുക്കളാക്കി തീർക്കയും മറ്റും ചെയ്യുവരുന്നതിനെ നിങ്ങളും കണ്ടുംകെട്ടും ഇരിക്കുന്നുവല്ലൊ. പ്രിയമുള്ളവരെ ഞെരുക്കമുള്ള വാതലിൽ പ്രവെശിപ്പീൻ എന്നും " അവസാനംവരെ ക്ഷമിക്കുന്നവൻ ജീവിക്കും" എന്നും മറ്റും കല്പിച്ചിട്ടുള്ള തിരുവചനങ്ങളെ ഓർത്ത കാതൊലിക്കാപ്പള്ളിയെയും സത്യവിശ്വാസത്തെയും അനെകം സംവത്സരങ്ങളായി നാം കീഴ്വഴങ്ങിവരുന്ന പാത്രിയക്കീസു ബാവായെയും മുറുകെ പിടിച്ചുകൊൾവീൻ. ശുദ്ധമാനപള്ളിയുടെ വിരൊധികളായി മെല്പട്ടക്കാർ എന്നും പട്ടക്കാർ എന്നും ജനങ്ങൾ എന്നും നടിച്ചുവരുന്നവരെ കാത്തിരക്കെപ്പു എന്നർത്ഥമുള്ള " രെപ്പസിന്റൊസ" സഭക്കാർ എന്നു വിളിച്ചുകൊൾവീൻ. പാത്രിയക്കീസു ബാവാ കൊടുത്തതും എടുപ്പാൻ പാടില്ലെന്നു ആരെങ്കിലും നിരൂപിക്കുന്നു എങ്കിൽ പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരുവനായിരുന്ന യൂദാസ്കറിയൊത്താസ്സു പകരം മത്യാശ്ലീഹായെ നിശ്ചയിച്ചു [illegible]തിച്ചു

ളം "അവന്റെ ശുശ്രൂഷ മറ്റൊരുത്തൻ എടുക്കം" എന്നു പറഞ്ഞിട്ടുള്ള ദിവ്യമശിഹവാക്യം ഓൎത്തുകൊള്ളട്ടെ.

"മൂശെയ്ക്കു വിരോധമായി യ്യാനീസ എന്നും യൻപ്രീസ എന്നും പെരുള്ള രണ്ടു പെർ നിന്നതുപൊലെ കാസൊലിക്കാപ്പള്ളിക്കു വിരൊധമായി ഒരുത്തൻ പൊരാ രണ്ടു പെർ വെണമെന്നു പിന്നീടു സാത്താൻ നിശ്ചയിച്ചപ്പൊൾ ചതിവു ഉണ്ടുവിച്ചു നെരുകെട്ടു ഗൎഭംധരിച്ചു അന്യായം പ്രസവിച്ചു" എന്നു വെദവാക്യത്തിൽ പറഞ്ഞിരിക്കുന്നതിനെന്നും ഒരുത്തനെ കൂടെ നിയമിച്ചിരിക്കുന്നു സത്യ കൈവെപ്പു കൂടാതെ ചുവപ്പുനിറംകൊണ്ടു മെല്പട്ടക്കാരൻ ആകുവാൻ പാടില്ലാ. ആങ്ങിനെയുള്ളവനെ ചായല്യം വടിച്ചു കട്ടിൽകാലും ചുവപ്പുനിറമുള്ള ചിപ്പക്കത്തടിയും പൊലെ എണ്ണികൊൾവിൻ. നാട്ടിന്റെ രാജാവ അറിയാതെ ന്യായാധിപതി ഉണ്ടാകുവാനും ഭൎത്താവു അറിയാതെ സ്ത്രീക്കു ഗൎഭം ഉണ്ടാകുവാനും പാടില്ലാത്തതിനെന്നും തന്നെ പാത്രിയക്കീസ അറിയാതെ ഒരു മെല്പട്ടക്കാരൻ ഉണ്ടാകുവാൻ പാടില്ലാ. ശുദ്ധമുള്ള പിതാക്കന്മാരെപ്പൊലെ ദൈവ ഭക്തിയുടെ വെഷം ഇവർ എടുത്തിരിക്കുന്നു പൌലൂസ പറയുമെന്നും ദൈവഭക്തി കച്ചവടമെന്നു കണക്കിട്ടുംകൊണ്ടു ദൈവശക്തിയിൽ നിന്നു ഇവർ അകലപ്പെട്ടിരിക്കുന്നു. ഇവരുടെ തലയിൽ ഉള്ള കുരിശുകൾ ഇടത്തു ഭാഗത്തെ കള്ളന്റെ കുരിശു എന്നും കയ്യിൽ പിടിച്ചിരിക്കുന്ന വടിയെൽ ഉള്ള ജീവനില്ലാത്ത സൎപ്പം ജീവനുള്ളതെന്നും ഓൎത്തുകൊൾവിൻ. "അപ്പസ്തൊലിക്ക സഭയിലുള്ള ഒരു കത്തനാരുടെ എഴുത്തു നിങ്ങളിൽ ചിലൎക്കു വന്നിട്ടുണ്ടെന്നു കെൾക്കയാൽ സത്യത്തിൽ നിങ്ങൾ ധൈൎയ്യപ്പെട്ടുകൊള്ളുവാൻ നമ്മുടെ ചുമതലപ്രകാരം ചുരുക്കത്തിൽ ഇതെഴുതിയിരിക്കുന്നു. ഇതു എഴുതുകിട്ടുന്ന ദിവസംമുതൽ യാതൊന്നിലും അപ്പസ്തൊലിക്ക സഭക്കാരൊടുകൂടെ നിങ്ങൾ കൂടുകയും അവരെ കൂട്ടുകയും ചെയ്യുപൊകരുത. ദൈവത്തിന്റെ കൃപയും ദൈവമാതാവിന്റെ വാഴ്വും നിങ്ങളൊടുകൂടെ ഉണ്ടായിരിക്കട്ടെ- ആമ്മീൻ.

"എന്ന ൧൮൭൭-ാമാണ്ടു വൃശ്ചികമാസം ൧൮-ാം നു ശുദ്ധമാന കാസൊലിക്കാപ്പള്ളിയുടെ ഒരുശിഖരമാകുന്നതുരുത്തിക്കാട്ടു മാൎയാഹന്നാൻ ഏവൻഗെലിസ്ഥായുടെ പള്ളിയിൽ നിന്നും."

